# Congratulations on the unique achievement of securing A Grade during NAAC Re-Accreditation



# St. Mary's College

Sulthan Bathery-673592, Wayanad

A Post Graduate Aided College under the Corporate
Management of Malankara Orthodox Church Colleges, Affiliated to the University of Calicut, NAAC Accredited with A Grade
















## About the College

St.Mary's College, Sulthan Bathery is owned and managed by the Malankara Orthodox Syrian Church of the East, which was established under the leadership of late Rev Fr.Mathai Noornal. The College was formally opened on 1st July 1965. In 1968 the University of Calicut came into existence and ipso facto the college stands affiliated to the University of Calicut since then. The college was upgraded in the year 1970 as a first grade college and was upgraded as a post graduate institution in 1984.

The college was accredited by National Assessment and Accreditation Council, an autonomous body of the U.G.C. in 2006 and awarded B plus grade. Re-accredited in March 2012 with the highest A Grade. It is located in a very healthy campus of about forty acres of land blessed with natural beauty and bio-diversity surrounded by plantations of coffee and pepper, paddy fields and gentile hills. It nestles between the hills ranges of the Western Ghats. This College is serving as a light house of knowledge ,which has offered multifarious opportunities for thousands of tribes and rural folks of Wayanad.

The campus is serene and peaceful at an elevation of about 3000 ft above the sea level, far away from the maddening crowd. The environment is totally conducive for studies and all round development of students.The college is situated at Sulthan Bathery, formerly the Battery of Tipu Sulthan, and 2 Km. away from NH 212 taking the deviation to an uphill. It is 110 Km to Mysore, 100 Km, to Kozhikode and 98 Km to Ooty from here.

## Facilities

College has 3 hostels, Digitalised library with 37000 volumes and Inflibnet, Many computer laborataries,language lab, Placement Cell,Leadership Academy, Civil Service Academy, Sports Fitness Centre, IGNOU Study Centre, Sports Ground ,Fitness centre,NSS,NCC,Canteen,Internet Cafe, Network Resource center,Seminar halls etc.

## Courses Offered

B.A English
B.A Economics
B.A Political Science

B.Sc. Chemistry
B.Sc. Physics
B.Sc. Botany

B.Com
B.B.A
B.C.A

M.A Politics
M.Sc. Chemistry
M.Sc. Physics
M.Sc.Botany

www.stmaryssby.org, www.smcsbyalumni.com, E-mail-stmaryssby@gmail.com,
Tel-04936 220 246, 225 246(Office), 04936 221 452 (Principal) Fax-222246



# മലങ്കരസഭ

ലക്കം 5,
പുസ്തകം 69
മെയ് 2012

ദേവലോകം, കോട്ടയം -04. ഫോൺ: 0481 - 2573234
Fax : +91 481 2573234

**5** മഹാപുരോഹിത സന്ദേശം

**10** സഭാകാര്യം
പ്രവർത്തന സാദ്ധ്യതകളും....
- ഫാ.ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്

**13** കാലികം
യു.ഡി.എഫ്. മദ്യനയം...
- വെരി. റവ. ജേക്കബ് മണ്ണാറപ്രായിൽ കോർഎപ്പിസ്കോപ്പ

**28** സ്ത്രൈണം
ധന്യമീ...
- ഡോ. സാറാമ്മ വർഗീസ്

**35** അദ്ധ്യാപനം
മധുരച്ചൂരൽ
- രോഹിണി വർഗീസ്

**45** അനുസ്മരണം
ഒരു അദൃശ്യതന്തുവായ്...
- ഡോ. ബിജു ജേക്കബ് IA& AS

വിദ്യാമൃതം
സരസ്വതീ മന്ദിരങ്ങൾ
- ഡോ. സുകുമാർ അഴീക്കോട് **8**

എഡിറ്റോറിയൽ
സാമൂഹിക പ്രതിബദ്ധതയിലെ...
- ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ **6**

ഗസ്റ്റ്
രോഗം, വിശ്വാസം, അതജീവനം..
- ഡോ. ഖദീജാ മുംതാസ് **23**

നമ്മിലൊരാൾ
അപൂർവ്വതകളുടെ...
- പി.എച്ച്. കുര്യൻ I.A.S. **24**

സ്ഥിരം പംക്തികൾ
ധ്യാനപംക്തി, വനിതാസഭ, ചുറ്റുവട്ടം, പദപ്രശ്നം, ബാലസഭ, പിൻമൊഴി, സമ്യഗ് ദർശനം, വാർത്തകൾ,




CONTENTS

പുരാതന ദേവാലയങ്ങളിലൂടെ മലങ്കരസഭ മാസിക

# പഴമപ്പെരുമ

കാർതൃശിഷ്യനായ വിശുദ്ധ തോമ്മാശ്ലീഹായുടെ നിസ്തുല പ്രേക്ഷിത പ്രവർത്തനത്തിന്റെ ഫലമായി രൂപീകൃതമായ ഭാരതത്തിലെ നിരണം പള്ളി മലങ്കര സഭയുടെ ഏറ്റവും വലിയ അവകാശവും അഭിമാനവുമായ "മാർത്തോമ്മൻ പൈതൃകത്തിന്റെ" അമ്മത്തൊട്ടിലായി വിരാജിക്കുന്നു.

മാർത്തോമ്മാ പൈതൃകത്തെ വ്യക്തമാക്കുന്ന "റമ്പാൻ പാട്ട്" എന്നറിയപ്പെടുന്ന പുരാതന കൃതിയിലും പിൽക്കാലത്ത് പ്രചാരത്തിൽ വന്ന മാർഗ്ഗം കളി പാട്ടുകളിലും തോമ ശ്ലീഹായും നിരണവുമായുള്ള ബന്ധം പരാമർശിക്കുന്നുണ്ട്. വാണിജ്യ ബന്ധങ്ങൾ, നാവികയാത്രാ സൗകര്യങ്ങൾ, പുരാവസ്തു ശേഖരങ്ങൾ, പുരാതന പരാമർശങ്ങൾ എന്നീ സാഹചര്യ തെളിവുകൾ മാർത്തോമ്മ മലങ്കരയിൽ എത്തി പള്ളികൾ സ്ഥാപിച്ചു എന്നുള്ള സുശക്തമായ പാരമ്പര്യത്തെ ഉറപ്പിക്കുന്നതാണ്.

മലങ്കരസഭാ ചരിത്രത്തിലെ സുപ്രധാന സംഭവങ്ങൾക്ക് വേദിയൊരുക്കിയ ധന്യതയുടെ നിറവിലാണ് നിരണം പള്ളി. സഭയുടെ സ്വയം ശീർഷകത്വവും സ്വയം പര്യാപ്തതയും സുസാധ്യമാക്കുവാൻ കാതോലിക്കേറ്റ് സ്ഥാപനത്തിന് 1912 ൽ വേദി ഒരുക്കിയത് നിരണം പള്ളിയിലാണ്. കാതോലിക്കാമാരുടെ വാഴ്ച, മെത്രാൻ സ്ഥാനാഭിഷേകം, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ തുടങ്ങി മലങ്കര സഭയുടെ സുപ്രധാന ചരിത്ര സംഭവങ്ങൾക്ക് വേദിയാകുവാൻ നിരണം പള്ളിക്ക് സാധ്യമായി. പൗരസ്ത്യ കാതോലിക്കേറ്റിന്റെ ശതാബ്ധി ആഘോഷങ്ങളുടെ ഉദ്ഘാടന കർമ്മമായ ലോഗോ പ്രകാശനം മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ പെരുന്നാൾ ദിനത്തിൽ 2009 ഡിസം. 21-ന് നടത്തപ്പെട്ടു. രണ്ടു വർഷം നീണ്ടു നിൽക്കുന്ന ആഘോഷപരിപാടികളുടെ ഈ തുടക്കം നിരണം പള്ളിയുടെ ചരിത്രമുഹൂർത്തത്തിലെ ഒരു പൊൻതൂവൽ കൂടിയായി.



നിരണം സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളി

മലങ്കരസഭയുടെ ബാഹ്യകേരള മെത്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ മട്ടക്കൽ അലക്സിയോസ് മാർ തേവോദോസിയോസ്, അനേകം വൈദിക ശ്രേഷ്ഠർ, സാമൂഹിക, സാമുദായിക, രാഷ്ട്രിയ പ്രമുഖർ എന്നിവർക്ക് ജന്മം നൽകുവാൻ ഇടവകയ്ക്ക് സാധിച്ചു. 1500-ൽ പരം ഭവനങ്ങളും അഞ്ച് ചാപ്പലുകളും ഇടവകയിൽ ഉണ്ട്. 10 സൺഡേസ്ക്കൂൾ, 14 പ്രാർത്ഥനാ മുറികൾ, 11 മർത്തമറിയം സമാജം, സുവിശേഷസംഘം, ബാല-ബാലിക സമാജം, വിദ്യാർത്ഥി പ്രസ്ഥാനം, എന്നീ ആത്മീയ സംഘടനകൾ പ്രവർത്തിക്കുന്നു.

നിരണം ഇടവകയുടെ പൗരാണികത്വം കണക്കിലെടുത്ത് പ. കാതോലിക്കാ ബാവ 35/2007 കല്പനയിലൂടെ മാർത്തോമ്മൻ തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിച്ചു.

വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പിടം കൂടിയായ ഇവിടെ ആയിരക്കണക്കിന് വിശ്വാസികൾ പരിശുദ്ധന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചെത്തുന്നു.

*With Prayers Roy & Family, Niranam*



# മഹാപുരോഹിത സന്ദേശം

"യഹോവാ ഭക്തി ജ്ഞാനത്തിന്റെ ആരംഭവും പരിശുദ്ധനെക്കുറിച്ചുള്ള പരിജ്ഞാനം വിവേകവുമാകുന്നു"(സദൃശ്യവാക്യം 9: 10) എന്ന് ജ്ഞാനികളിൽ ജ്ഞാനിയായ ശലോമോൻ പ്രബോധിപ്പിക്കുന്നുണ്ട്. കരുന്നുഹൃദയങ്ങളിൽ നിന്നും അജ്ഞാന്ധകാരത്തെ നീക്കി വിദ്യയുടെ വിശുദ്ധ പ്രഭയാൽ അവരെ നന്മയുള്ള മനുഷ്യരാക്കി രൂപപ്പെടുത്തുക എന്നതാണല്ലോ വിദ്യാർജ്ജനത്തിന്റെ പരമമായ ലക്ഷ്യം. ഈ ലക്ഷ്യം കൈവരിക്കുന്നതിൽ ഇന്നിന്റെ ആധുനിക വിദ്യാഭ്യാസ സമ്പ്രദായങ്ങൾ എത്രമാത്രം വിജയിച്ചിട്ടുണ്ട് എന്നതിനെ സംബന്ധിച്ച് ഗൗരവമായ ഒരന്വേഷണം പുതിയ വിദ്യാഭ്യാസ വർഷം ആരംഭിക്കുന്ന ഈ വേളയിൽ അനിവാര്യമായിരിക്കുന്നു. ചാതുർവർണ്യവ്യവസ്ഥിതി നിലനിന്നിരുന്ന ഇന്നലെകളിൽ സമൂഹത്തിലെ അധഃസ്ഥിത വർഗ്ഗം എന്ന് മുദ്രകുത്തിയിരുന്ന വിഭാഗങ്ങൾക്ക് വിദ്യനിഷേധിച്ചിരുന്ന ഇന്നലെകളിൽ നിന്നും ഭാരതം ഇന്ന് ഏറെ മുന്നേറിയിരിക്കുന്നു എന്നത് ഒരു യാഥാർത്ഥ്യമാണ്. എങ്കിലും വിദ്യാഭ്യാസമേഖല കച്ചവടവത്കരിക്കപ്പെട്ടിരിക്കുന്ന ഇന്നിന്റെ സാഹചര്യങ്ങളിൽ വിദ്യാഭ്യാസത്തിന് പണം ഇല്ലാതെ ആത്മഹത്യ ചെയ്യേണ്ടിവരുന്ന ഒരു തലമുറ നമുക്ക് മുമ്പിൽ ഒരു ദുരന്തമായി നിറഞ്ഞ് നിൽക്കുന്നു. വിദ്യാലയങ്ങൾ കേവലം അറിവ് നൽകുന്ന സ്ഥലം എന്നതിലുപരി മാനവഹൃദയങ്ങളിലേക്ക് ദിവ്യജ്ഞാനത്തെ സംവേദിപ്പിക്കുന്ന ഇടങ്ങളായിത്തീരണം. മനുഷ്യന്റെ പരിമിത അറിവിനെ ദൈവമുമ്പാകെ സമർപ്പിച്ച് വിശുദ്ധീകരിച്ച് എടുക്കുന്നതിനെയാണല്ലോ നാം ജ്ഞാനം എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. വിവര സാങ്കേതികവിദ്യയുടെ അതിപ്രസരമുള്ള ഈ കാലഘട്ടത്തിൽ നമ്മുടെ കുട്ടികൾ ആർജ്ജിക്കുന്ന അറിവുകൾ (information) അവരുടെയും സമൂഹത്തിന്റെയും രൂപാന്തരത്തിന് (transformation) മുഖാന്തിരമായിത്തീരേണ്ടിയിരിക്കുന്നു. ഭൗതികമായ വിദ്യാഭ്യാസത്തോടൊപ്പം ആത്മീയമായ ജ്ഞാനവും ആധുനിക സാങ്കേതിക മാർഗ്ഗങ്ങളിലൂടെ തലമുറകളിലേക്ക് കൈമാറേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമായിരിക്കുന്നു. ഈശ്വരനെയും സമൂഹത്തെയും അപരനെയും പ്രപഞ്ചത്തെയും അതിന്റെ സമഗ്രതയിൽ അടുത്തറിയുന്നതിനും കൂടുതൽ മെച്ചമായ നന്മകൾ നിറഞ്ഞ ഒരു ലോകം രൂപപ്പെടുത്തുന്നതിനും ഈ വിദ്യാഭ്യാസ വർഷത്തെ അഭ്യസനം മുഖാന്തിരമായിത്തീരട്ടെ എന്ന് പ്രാർത്ഥിക്കുന്നു. എല്ലാ വിദ്യാർത്ഥികൾക്കും അദ്ധ്യാപകസമൂഹത്തിനും നമ്മുടെ ഹൃദയം നിറഞ്ഞ പ്രാർത്ഥനകൾ സമർപ്പിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ.

ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ

## EDITORIAL

# സാമൂഹിക പ്രതിബദ്ധതയിലെ സുവിശേഷ വെളിച്ചം




ST. THOMAS CHRISTIANITY

SOCIAL COMMITTMENT

മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ 76-ാമത് അന്തർദേശീയ സമ്മേളനം മെയ് 23 മുതൽ 26 വരെ പന്തളത്ത് നടത്തും. 'മാർത്തോമ്മൻ പൈതൃകവും സാമൂഹിക പ്രതിബദ്ധതയുമാണ് മുഖ്യ ചിന്താവിഷയം. മാർത്തോമ്മൻ പൈതൃക വർഷാചരണത്തിന്റെ പശ്ചാത്തലത്തിൽ സമഗ്രമായ സാമൂഹിക പ്രതിബദ്ധതയെക്കുറിച്ചുള്ള അന്വേഷണമാണ് മുഖ്യലക്ഷ്യം.'

മാർത്തോമ്മൻ പൈതൃകം മലങ്കരസഭയുടെ സ്വത്വം വിളംബരം ചെയ്യുന്നു. ഇരുപതു നൂറ്റാണ്ടിന്റെ ചരിത്രവഴികളിൽ മലങ്കര നസ്രാണി സമൂഹം, രാഷ്ട്രീയ, സാമൂഹിക, സേവനരംഗത്ത് ദേശീയവും സാംസ്ക്കാരികവുമായ തനിമ ഉൾക്കൊണ്ടു. എന്നാൽ വിവിധങ്ങളായ സാംസ്ക്കാരിക അധിനിവേശവും സഭാപരമായ വെല്ലുവിളികളും മാർത്തോമ്മൻ പൈതൃകത്തെ ആഴമായി മുറിപ്പെടുത്തി....! ഇപ്പോൾ മാർത്തോമ്മൻ 'പൈതൃക ബോധം' സഭകൾക്ക് പുതിയ ഉണർവ്വു പകരുന്നു. മലങ്കര സഭയുടെ സ്വത്വവും പാരമ്പര്യവും അന്വേഷിക്കുന്നവർ കണ്ടെത്തുന്നത് മാർത്തോമ്മൻ പൈതൃകത്തിന്റെ വേരുകളാണ്. പൊതുസമൂഹത്തിൽ മാർത്തോമ്മൻ പൈതൃകത്തിന്റെ വിശ്വാസ്യത ശക്തിപ്പെടുത്തുവാനും 'മാർത്തോമ്മൻ പാരമ്പര്യങ്ങളുടെ' ഉദാത്തമൂല്യങ്ങൾ ഫലപ്രദമായി സംരക്ഷിക്കുവാനും സംവേദിപ്പിക്കുവാനുമുള്ള ഉത്തരവാദിത്വം ക്രിയാത്മകമാക്കുവാൻ കഴിയുന്നുണ്ടോ? മാർത്തോമ്മൻ പൈതൃക വഴികളിൽ സഭാവിശ്വാസ പ്രമാണങ്ങൾ, ആചാരാനുഷ്ഠാനങ്ങൾ, സഭയിലെ സാക്ഷ്യജീവിതവും സാമൂഹിക പ്രതിബദ്ധതയും.

മാർത്തോമ്മൻ പൈതൃകം വെളിപ്പെടുത്തുന്ന 'ദൗത്യശുശ്രൂഷയിലെ' മുഖ്യ ഉത്തരവാദിത്വം സാമൂഹിക പ്രതിബദ്ധതയാണ്. ദൈവ-മനുഷ്യ-പ്രകൃതി ബന്ധങ്ങളിലെ ക്രമഭംഗം ദൈവോന്മുഖമായ കർമ്മയോഗത്തെ തിരസ്ക്കരിക്കുന്നു. ഇന്ദ്രീയ സംയമനം നേടിയ ത്യാഗികൾ ജീവിക്കുമ്പോൾ സമൂഹിക പ്രതിബദ്ധത നിറഞ്ഞ കർമ്മയോഗം യാഥാർത്ഥ്യമാകും. സമ്പൂർണ്ണമായും ദൈവത്തേയും സഹോദരങ്ങളേയും സ്നേഹിക്കുമ്പോൾ ഉണ്ടാകുന്നതാണ് സാമൂഹിക പ്രതിബദ്ധത (മത്താ. 22:37-40). വിഭാഗീയതയും അനീതിയും ജാതീയ വേർകൃത്യങ്ങളു

മില്ലാതെ സ്നേഹത്തിൽ വളരുന്ന സാമൂഹിക ജീവിത ശൈലിയാണിത് (യോഹ. 13:34-35, 15:12; 1 യോഹ. 3:18-19, 4:16-21). ഇത് സർവ്വരോടും സഹവിശ്വാസികളോടുമുള്ള സമ്മിശ്രമായ സാമൂഹിക പ്രതിബദ്ധതയാണ് (ഗല. 6:10). യേശുവിന്റെ ശുശ്രൂഷ ശബ്ദവും അധികാരവും, തിരസ്കൃതരോട് ചേർന്നായിരുന്നു. വിശക്കുന്നവർ, ദാഹിക്കുന്നവർ, അഭയാർത്ഥികൾ, നഗ്നർ, രോഗികൾ, തടവുകാർ എന്നിവരുടെ ദയനീയ അവസ്ഥ യേശു വിളിച്ചു പറയുന്നു (മത്താ. 25:35-36, 40:42-43,45) ഇത്തരം ജീവിതാവസ്ഥ സൃഷ്ടിച്ച ജീർണ്ണിച്ച ഘടനകളേയും യേശു വിമർശിച്ചു. അതിനു വഴി ഒരുക്കിയ സാമ്പത്തികവും സാമൂഹികവും രാഷ്ട്രീയവുമായ പശ്ചാത്തലങ്ങളെ യേശു ഖണ്ഡിക്കുന്നു. മുഖ്യധാരയിൽ നിന്നും ബഹിഷ്കൃതരായവരുടെ മനുഷ്യാവകാശനിഷേധങ്ങളും അവതരിപ്പിക്കുന്നു. യേശു ജനങ്ങൾക്കൊപ്പം സഞ്ചരിച്ച് ശാന്തിയും സന്തോഷവും സൗഖ്യവും പകർന്ന് 'ഏറ്റവും ചെറിയവർ' പോലും ഗണനീയരെന്നു പ്രഖ്യാപിക്കുന്നു. യേശുവിന്റെ സാമൂഹിക അപഗ്രഥനങ്ങൾ യഹൂദ ജീവിതക്രമത്തോടുള്ള വിമർശനങ്ങളും ദൈവീക പ്രബോധനങ്ങളും ആത്മപരിത്യാഗത്തിൽ അധിഷ്ഠിതമായ സാമൂഹിക പ്രതിബദ്ധതയുടെ പാഠങ്ങളും പഠനങ്ങളുമാണ്. യേശുവിന്റെ ബോധനവും സമീപനവും നിമ്നോന്നതമായിരുന്നു (bottom-up). എളിയവരുടെ ജീവിതം സമഗ്രമായി രൂപാന്തരപ്പെടുത്തി ശക്തീകരിച്ച യേശുവിന്റെ പിൻതുടർച്ചയാണ് ആദിമ സഭാ ജീവിതത്തിലും പ്രകടമായത് (അപ്പോ. 2:42-47). സഭകളുടെ സാമൂഹിക പ്രതിബദ്ധതയ്ക്ക് പുതിയ ദിശാബോധം ഉണ്ടാകുന്നു. ജീർണ്ണിക്കുന്ന രാഷ്ട്രീയ-സാമൂഹിക-സാംസ്ക്കാരിക ഘടനകൾ സുവിശേഷ വെളിച്ചത്തിൽ പുനർവായിക്കണം. 'ഏറ്റവും ചെറിയവർ' നേരിടുന്ന യഥാർത്ഥ പ്രതിസന്ധികൾ തിരിച്ചറിയണം. ഇവർക്ക് എതിരേയുള്ള അതിക്രമങ്ങളിലും പോരാട്ടങ്ങളിലും സ്വയം പ്രതിരോധിക്കുവാനുള്ള ശക്തീകരണം ഉണ്ടാകണം.

സഭകൾ ആതുരപരിപാലനത്തിലും പുനരധിവാസത്തിലും ബോധന ശുശ്രൂഷയിലും ബഹുദൂരം മുന്നിലാണ്. എന്നാൽ നീതി നിഷേധങ്ങളും തിരസ്ക്കരണങ്ങളും നമസ്ക്കരണങ്ങളും ബോധപൂർവ്വം വിസ്മരിക്കുന്നു. സാഹിത്യം, ചരിത്രം, സംസ്ക്കാരം, മാധ്യമം, രാഷ്ട്രീയം, നീതി നിർവ്വഹണം എന്നിവയിൽ സാമൂഹിക പ്രതിബദ്ധതകളുടെ നവീന പാഠങ്ങൾ ആസൂത്രണം ചെയ്യണം. എളിയവരുടെ സമഗ്രമായ പരിവർത്തനവും ശക്തീകരണവും ലക്ഷ്യമിടുന്ന സാമൂഹിത പ്രതിബദ്ധതയിൽ നീതിയിൽ അധിഷ്ഠിതമായ ദർശനമായിരിക്കും. സാമൂഹിക പ്രതിബദ്ധതയിലെ സുവിശേഷ വെളിച്ചം ഭൂമിയിൽ നീതിപൂർവ്വമായ 'തീർത്ഥാടക സമൂഹത്തെ ' സൃഷ്ടിക്കുകയാണ്. സാമൂഹിക പ്രതിബദ്ധതയുള്ള വെളിച്ചത്തിന്റെ മക്കളായിത്തീരുമ്പോഴാണ് സഭയുടെ ബോധനശുശ്രൂഷയും ആരാധനാ ജീവിതവും അർത്ഥപൂർണ്ണമാകുന്നത്.

അധീശത്വമനോഭാവവും കമ്പോളവൽക്കരണവും വിദ്യാഭ്യാസക്കച്ചവടവും എല്ലാം സ്വാർത്ഥാധിഷ്ഠിതമാണ്. ജനങ്ങളുടെ ആത്മീകവും ഭൗതികവുമായ യഥാർത്ഥപ്രശ്നങ്ങളെ വിസ്മരിക്കുന്ന മായിക സഭാശാസ്ത്രമാണ് (virutual eccleciology) ശക്തിപ്പെടുന്നത്. പൊതുസമൂഹത്തിന്റെ സമഗ്രമായ വളർച്ചയിലും നീതിയുടെ പരിപാലനത്തിലും സാമൂഹിക പ്രതിബദ്ധതയോടും ഐക്യത്തോടും മന്നേറുവാൻ കഴിയണം. ജാതീയ വേർകൃത്യങ്ങളും സമവാക്യങ്ങളും ഉദ്ധരിച്ച് സാമൂഹിക പ്രതിബദ്ധത നിർണ്ണയിക്കുന്ന രീതിശാസ്ത്രം പ്രതിരോധിക്കപ്പെടണം.

മാർത്തോമ്മൻ പൈതൃകവും സാമൂഹിക പ്രതിബദ്ധതയും യുവജന ക്യാമ്പിൽ (conventions) ചർച്ച ചെയ്യുമ്പോൾ പൊതുസമൂഹത്തിന് നൽകുന്ന പ്രഖ്യാപനങ്ങളും (Declarations) നിർദ്ദേശങ്ങളും (Recommendations) എന്തായിരിക്കും....?

> "ജീർണ്ണിക്കുന്ന രാഷ്ട്രീയ-സാമൂഹിക-സാംസ്ക്കാരിക ഘടനകൾ സുവിശേഷ വെളിച്ചത്തിൽ പുനർവായിക്കണം."

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com





# സരസ്വതീ മന്ദിരങ്ങൾ

കുട്ടി അടുത്താണിരിക്കുന്നതെങ്കിൽ ഗുരു പതുക്കെ പറഞ്ഞാൽ മതി. പതുക്കെ പറയുന്നതിന്റെ പേരാണ് മന്ത്രം. പതുക്കെപ്പറയുക എന്നതും വിദ്യാഭ്യാസത്തിന്റെ ഒരു വലിയ തത്ത്വമാണ്. അധ്യാപകൻ ഒരിക്കലും വൻശബ്ദം ഉണ്ടാക്കരുത്. മാനസികമായ ശൂന്യതയുടെ പടഹം അടിക്കരുത്. വേദിയിൽ ശബ്ദമുയർത്തേണ്ടിവരാറുള്ള ഞാൻ ക്ലാസ്സ്മുറിയിൽ ഒച്ച കൂട്ടാതെ വളരെ പതുക്കെയാണ് പഠിപ്പിച്ചിരുന്നത്. ക്ലാസ്സിൽ അധ്യാപകൻ എത്രമാത്രം ശബ്ദമുയർത്താം? അവസാനമിരിക്കുന്ന കുട്ടി ബുദ്ധിമുട്ടിയാൽ മാത്രം കേൾക്കാവുന്ന ശബ്ദത്തിലേ സംസാരിക്കാവൂ. ഋഷികളുടെ ശബ്ദം മന്ത്രത്തിന്റെ ശബ്ദമാണ്. മന്ത്രം എന്നുള്ളതിന്റെ മറ്റൊരർത്ഥം, അത് മനനം ചെയ്തുണ്ടാകുന്നതാണ് എന്നതാണ്. മനനത്തിനു ശബ്ദമില്ല. വചനത്തിനെ ശബ്ദമുള്ളൂ. മനനത്തിനോടേറ്റവും അടുത്ത വചനത്തിലേ അധ്യാപകൻ വിദ്യാർത്ഥിയോട് സംസാരിക്കാൻ പാടുള്ളൂ. ക്ലാസ്സിൽ ശ്വാസകോശത്തിന്റെ ശേഷി കാണിക്കരുത്. ഇന്ത്യയിലിന്ന് രാഷ്ട്രീയനേതൃത്വം ജയിക്കുന്നത് ശ്വാസബലം കൊണ്ടാണ്. അധ്യാപനം ഉയിർകൊള്ളുന്നത് മനനത്തിന്റെ ബലംകൊണ്ടാണ്. ഇവിടെ ഇന്നില്ലാത്തത് മനനത്തിന്റെ ബലമാണ്. രാഷ്ട്രീയനേതാവ് ചിന്താശൂന്യരായ മനുഷ്യർ തിങ്ങിപ്പാർക്കുന്ന നിയോജകമണ്ഡലം ഇഷ്ടപ്പെടുന്നു. മനനത്തിന്റെ ധാരാളം ഉദാഹരണങ്ങൾ ഉപനിഷത്തിൽനിന്ന് കിട്ടും. വേദപഠനത്തിന് ഈ രാജ്യത്ത് വളരെ നൂറ്റാണ്ടുകളോളം സ്വീകരിച്ചിരുന്ന രീതി, സൂക്തങ്ങൾ ഹൃദിസ്ഥം ആക്കലായിരുന്നു; പിന്നീടത് മുഖസ്ഥം ആക്കലായി. അർത്ഥം അറിഞ്ഞു പഠിക്കൽ–ഹൃദിസ്ഥമാക്കൽ. ശബ്ദം ചൊല്ലി പഠിക്കൽ - മുഖസ്ഥമാക്കൽ. ചൊല്ലിപ്പഠിച്ച വേദം അർത്ഥമനനം കൈയൊഴിഞ്ഞു. വേദബോധം മറഞ്ഞുപോയത് ഈ ശബ്ദപ്രാധാന്യം കാരണമായിരുന്നു. അർത്ഥം നഷ്ടപ്പെട്ടു. ശബ്ദവ്യവസ്ഥയിലായി ശ്രദ്ധ. എന്നാൽ ഉപനിഷദ് കാലത്തിൽ ഇതു സംഭവിച്ചിരുന്നില്ല. അവിടെ എന്നും ചർച്ചകളായിരുന്നു. ഇന്ന് സെമിനാറുകളില്ലേ, അതുപോലെയെന്ന് പറയുന്നില്ല.

ഒരു ശാന്തിമന്ത്രമുണ്ട് കഠോപനിഷത്തിൽ. ആരംഭത്തിലും അവസാനത്തിലും അവരത് ഒന്നിച്ചു ചൊല്ലും - 'സഹ നാവവതു.' (അധ്യാപകനും ശിഷ്യരുമായ ഞങ്ങൾ രണ്ടുപേരെയും ഒന്നിച്ച് രക്ഷിക്കട്ടെ); 'സഹ നൗ ഭുനക്തു:' (ഞങ്ങൾക്ക് രണ്ടുപേർക്കും ഒന്നിച്ചു പ്രീതിയുണ്ടാകട്ടെ); 'സഹ വീര്യം കരവാവഹൈ' (ഒന്നിച്ചു ഞങ്ങൾക്ക് വീര്യമുണ്ടാകട്ടെ).

ഇതാണ് പഴയ പഠനചിത്രം. അധ്യാപകനും വിദ്യാർത്ഥിയും ഒരു വർഗ്ഗമാണ്. അവർ ഒന്നിച്ചു പ്രാർത്ഥിക്കുന്നു. ഇപ്പോൾ നമുക്കൊരു ധാരണയുണ്ട്. അധ്യാപകരും വിദ്യാർത്ഥികളും രണ്ട് വർഗ്ഗങ്ങളാണെന്ന്. സത്യത്തിൽ ഇവർ ഏകവർഗ്ഗമാണ്. ഇല്ലെങ്കിൽ ജ്ഞാനപ്രവാഹം നിലച്ചുപോകും. ബ്രാഹ്മണർ ജ്ഞാനത്തെ ദുഷ്ടതയോടെ കൈമുതലാക്കി വച്ചുപോന്നുവെന്നത് ശരിതന്നെ; അഥവാ തെറ്റുതന്നെ! എന്നാലും ഇവരുടെ വിദ്യാഭ്യാസപ്രമാണങ്ങളും സമ്പ്രദായവും ഋഷികൾ നേടിയ ഭാരതീയദർശനംകൊണ്ട് ധന്യമാണ്. ഉപനിഷൽകാലത്ത് ജാതിയുടെ ശക്തി കുറവായിരുന്നു. 'സഹ' 'സഹ' എന്നെപ്പോഴും ഉപനിഷദൃഷികൾ പറയും. 'ഒന്നിച്ച്' എന്നാണർത്ഥം. 'സഹ' വരുമ്പോൾ ജാതിയില്ല. ഐക്യത്തിന്റെ ശബ്ദമാണ് 'സഹ'. ജാതിയുടെ ആജ്ഞ 'മാറിപ്പോ' എന്നാണ്. ജാതിയുടെ കർമ്മം തീണ്ടലും തൊടീലും ആണ്. 'സഹ' വന്ന് ആളുകൾ ഒന്നിച്ചുചേരുമ്പോൾ ഇവയെല്ലാം അപ്രത്യക്ഷമാകുന്നു. 'സഹ' എന്ന ഉപസർഗ്ഗം ചേർന്നതാണ് സംസ്കൃതത്തിലെ ഏറ്റവും ആദർശസുന്ദരങ്ങളായ കുറെ

പദങ്ങൾ ഉണ്ടാകുന്നത് - സഹോദരൻ (അയ്യപ്പന്റെ സഹോദരപ്രസ്ഥാനം), സഹകരണം (സഹകരണപ്രസ്ഥാനം), സഹവർത്തിത്വം (നെഹ്റുവിന്റെ co-existence), സഹജീവി, സഹധർമ്മിണി, സഹഭോജനം (മിശ്രഭോജനപ്രസ്ഥാനം) എന്നിവ നോക്കുക. നമ്മുടെ നവോത്ഥാനപ്രസ്ഥാനങ്ങളിൽ പലതും ഈ വാക്കിന്റെ തണലിലാണ് നില്ക്കുന്നത്. ഇന്ത്യയിൽ ഇന്നുച്ചരിച്ചാൽ അർത്ഥമില്ലാതാവുന്ന വാക്ക്! എല്ലാവരും അകന്നകന്ന് പോകുന്നു. ഇന്ത്യ എല്ലാം സഹിക്കുന്നു - 'സർവ്വംസഹ' തന്നെ.

പ്രശ്നോപനിഷത്ത് എന്ന പേരിൽ പ്രസിദ്ധമായ ഒരു ഉപനിഷത്ത് ഉണ്ട്. ഈ രാജ്യത്ത് നല്ല നാടകകൃത്തുക്കളുണ്ടെങ്കിൽ ഉപനിഷത്തുകളുടെ കൂട്ടത്തിൽ നാടകമാക്കാവുന്ന ഒന്നാണിത്. നാടകത്തിന്റെ യവനിക നീങ്ങുമ്പോൾ കാട്ടുകനികൾ മാത്രം തിന്ന് ജീവിക്കുന്ന പിപ്പലാദൻ എന്ന ഋഷി വേദിയിൽ. അപ്പോൾ ആറ് കോമളന്മാരായ ചെറുപ്പക്കാർ അവിടെ വരുന്നു. സുകേശൻ, സത്യകാമൻ, ഗാർഗ്യൻ, കൗസല്യൻ, ഭാർഗ്ഗവൻ, കബന്ധി എന്നിവർ. രോമാഞ്ചമുണ്ടാക്കുന്ന പേരുകൾ. ഇന്നത്തെ മനുഷ്യർ പേരിനുവേണ്ടി പരക്കം പായുന്നതിനിടയിൽ അവഗണിക്കപ്പെട്ടുപോയതുകൊണ്ട് വിശുദ്ധി നിലനിർത്തുന്ന പേരുകൾ. ബാക്കിയെല്ലാ പേരുകളും മലിനമാക്കപ്പെട്ടു - ഗാന്ധി, നെഹ്റു, ലെനിൻ, സ്റ്റാലിൻ..... എല്ലാം തീർന്നു. സത്യകാമൻ എന്നൊക്കെ പേരിടാൻ നമുക്ക് കുറച്ച് ധൈര്യവും വേണമെന്നുകൂടി കൂട്ടുക്കൊളൂ! പ്രശ്നോപനിഷത്ത് 'ഗുരുപ്രശ്നപ്രതിവചനാഖ്യായിക' ആണ്. ഗുരുവിനോട് കടുത്ത ചോദ്യങ്ങൾ ചോദിച്ച് ഗുരു മറുപടി പറയുന്നതിന്റെ കഥ. നാല്പത്തഞ്ചുകൊല്ലക്കാലം ഒന്നാം ഫോറം മുതൽ പി.എച്ച്.ഡി. വരെ പഠിപ്പിച്ച ഒരു അധ്യാപകനാണ് ഇപ്പോൾ നിങ്ങളോട് സംസാരിക്കുന്നത്. ഞാനൊന്നു ചോദിക്കട്ടെ. ക്ലാസ്സിൽ കുട്ടികൾ ചോദിക്കുന്ന ചോദ്യങ്ങളെ സ്വാഗതം ചെയ്യുന്ന എത്ര അധ്യാപകരുണ്ട്? ചോദ്യമുന്നയിച്ച കുട്ടികളെ ക്ലാസ്സിൽ നിലനിർത്തുന്നവരെത്ര പേരുണ്ട്? ഈ കുട്ടികൾ ചോദിക്കുന്നു: "ഗുരോ, ജീവന്റെയും ജീവനായത് എന്താണ്?" അങ്ങനെ പലതും. അപ്പോൾ ഗുരു എഴുന്നേറ്റുനിന്ന് പറഞ്ഞു: "നിങ്ങൾ ചോദിക്കുന്നത് പ്രശ്നങ്ങളല്ല, അതിപ്രശ്നങ്ങളാണ്. ഈ പ്രശ്നങ്ങളെപ്പറ്റി നിങ്ങൾ സ്വയം ആലോചിച്ച് കിട്ടുന്ന നിഗമനങ്ങളുമായി കുറച്ചുകാലം കഴിഞ്ഞ് വരിക".

ആധുനിക വിദ്യാഭ്യാസദാർശനികരിൽ പ്രമുഖനായ അമേരിക്കക്കാരൻ ജോൺ ഡ്യൂയി പറയുന്നത്, പഠിപ്പിക്കുന്ന ഓരോ വിഷയത്തിനും ഓരോ യൂണിറ്റും ഓരോ പ്രോബ്ളം ആണ് എന്നാണ്. പ്രശ്നമെന്നു പറഞ്ഞാൽ, നിങ്ങൾ ബുദ്ധികൊണ്ടും അനുഭവംകൊണ്ടും ഉത്തരം കണ്ടുപിടിക്കാൻവേണ്ടി ചെയ്യുന്ന ചോദ്യമാണ്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ അധ്യാപനത്തിലെ ഏറ്റവും നല്ല മാർഗ്ഗം 'പ്രോബ്ലം മെത്തേഡ്' ആണ്. കുട്ടിതന്നെ കൂടുതൽ ആലോചിക്കണം. അധ്യാപകൻ പഠിപ്പിക്കുന്നത് കുറച്ചേ വേണ്ടു. അമേരിക്കയിലെ 'കലാവരാസ് കൗണ്ടിയിലെ ചാടുന്ന തവള'യെക്കുറിച്ച് മാർക് ടെയ്ൻ ഒരു കഥ എഴുതിയിട്ടുണ്ട്. അക്കാലത്തെ അമേരിക്കയിലെ വലിയൊരു വിനോദം വലിയ പേക്കാച്ചിത്തവളകളെക്കൊണ്ട് ചാട്ടം നടത്തുകയായിരുന്നു. ഏറ്റവും ഉയരത്തിൽ ചാടുന്ന തവളയുടെ ഉടമയ്ക്ക് സമ്മാനം കിട്ടും. കോഴിപ്പോരുപോലെ. ഒരു തവളയുണ്ടായിരുന്നു. അവനെ ഒന്നു വെറുതെ നോക്കിയാൽ മതി, ഇരുപതടിയൊക്കെ ചാടിക്കളയുംഅവൻ അജയ്യൻ. അപ്പോൾ ഒരു കുസൃതിക്കാരൻ എന്തുചെയ്തെന്നോ? ഭക്ഷണം കൊടുക്കുന്നതിന്റെ കൂടെ പഞ്ചസാരയിൽ പൊതിഞ്ഞ ലെഡ്ഷോട്ടുകൾ കുറെ കൊടുത്തു - ഈയ്യഗുളികകൾ. പിന്നെ നടന്നത് ഊഹിക്കാമല്ലോ. ആ തവള സമാധിയിലായ യോഗിയെപ്പോലെയായി. അവന് പിന്നെ ചാടാൻ കഴിഞ്ഞില്ല. നമ്മുടെ നാട്ടിലെ കുട്ടികൾ അതുപോലെ ആയിക്കഴിഞ്ഞിരിക്കുന്നു. എന്തും മനഃപാഠമാക്കുന്ന അവർ ടി.വിയുടെ മുന്നിൽ തവളയെപ്പോലെ ഇരിക്കുന്നു. വൈകിട്ട് അഞ്ചുമണിവരെ വിദ്യാലയത്തിൽനിന്നു കിട്ടുന്ന ലെഡ്ഷോട്ടുകളാണ് ഈ കുട്ടികളുടെ വയറ്റിൽ. ഓരോരുത്തരും അവരവരുടെ കുട്ടികളെക്കുറിച്ച് ആലോചിച്ചുനോക്കണം. പണ്ടൊക്കെ അറുപതാം വയസ്സിൽ മനുഷ്യരുടെ മുഖത്ത് നിഴലിച്ചിരുന്ന സമ്മർദ്ദത്തിന്റെ ഭാവം ഇപ്പോൾ പതിനഞ്ചാം വയസ്സിൽതന്നെ ഉണ്ടായിത്തുടങ്ങുന്നു.

പിപ്പലാദൻ ആറു കുട്ടികളോടും പറഞ്ഞു: "ഞാൻ ഒരു കൊല്ലം നിങ്ങൾക്ക് അവധി തന്നിരിക്കുന്നു. നിങ്ങൾതന്നെ ഇതേക്കുറിച്ച് ആലോചിക്കൂ." അവർ ഒരുകൊല്ലം കഴിഞ്ഞു തിരിച്ചുവന്നു. പിന്നീട് ഗുരുവും ശിഷ്യന്മാരും പരസ്പരം സംസാരിച്ചു. അദ്ദേഹം പറഞ്ഞു: "യദി വിജ്ഞാസ്യാമഃ സർവ്വം ഹവോ വക്ഷ്യാമ ഇതി".

'എനിക്ക് കുറച്ചൊക്കെ അറിയാം. അതെല്ലാം തന്നെ നിങ്ങൾക്ക് തരാം' എന്ന്. 'ഞാൻ സർവജ്ഞനാണ്, അതിൽ കുറച്ചൊക്കെ നിങ്ങൾക്കു തരാം' എന്നല്ല പറഞ്ഞത്; 'കുറച്ചറിയാം, അതെല്ലാം തരാം' എന്നാണ്. അധ്യാപകൻ ഉള്ളതുമുഴുവൻ കൊടുക്കണം. നമ്മുടെ വിദ്യാലയങ്ങൾ അപൂർണ്ണ വിദ്യാലയങ്ങളാണ്. കാരണം അധ്യാപകൻ ഉള്ളത് മുഴുവൻ കൊടുക്കുന്നില്ല. വലിയൊരു അധ്യാപന തത്ത്വമാണ് പിപ്പലാദൻ പറഞ്ഞത്.

അധ്യാപകന് രണ്ടു ഗുണങ്ങളാണ് വേണ്ടത്. അമരസിംഹൻ എഴുതിയ 'അമരകോശത്തിൽ' ബുദ്ധനെപ്പറ്റി 'ജ്ഞാനദയാസിന്ധു' എന്ന് പറയും. അമര സിംഹനെക്കുറിച്ച് അല്പം പറയട്ടെ. ബൗദ്ധനായിരുന്നു. ചന്ദ്രഗുപ്തവിക്രമാദിത്യൻ ഹൈന്ദവരാജത്വത്തിന്റെ പരമോജസ്സ് പ്രസരിപ്പിക്കുമ്പോൾ സദസ്സിൽ കാളിദാസന്ന് അരികിൽ ഈ ബൗദ്ധനെയിരുത്തി. ഭാരതത്തിന്റെ ഹൃദയം ഇതാണ്. മറക്കരുത്. അവിടെ മതപരമായ അസഹിഷ്ണുത അവസാനിക്കുന്നു. ഇതൊക്കെയാണ് നാം കാണേണ്ടത്. ഇംഗ്ലീഷിൽ പറയാറുണ്ട്. "Don't try for new discoveries, try for new sights" എന്ന്. പുതിയ സംഗതികൾ കാണാൻ ശ്രമിക്കേണ്ട; പുതിയ നോട്ടം നോക്കുക. നമുക്ക് ഈ പുതിയ നോട്ടമില്ല. പഴയ നോട്ടം കാരണം പഴയ കാഴ്ചകൾതന്നെ ആവർത്തിച്ച് കാണേണ്ടി വരുന്നു. അമരസിംഹനും കാളിദാസനും വിക്രമാദിത്യസദസ്സിൽ അടുത്തിരുന്നുവെന്ന് മനസ്സിൽ ഉറപ്പിക്കണം. അതിനു പുതിയ മാതിരി നോക്കാൻ പഠിക്കണം. കുട്ടിയെ പഠിപ്പിക്കേണ്ടത് ആത്യന്തികമായി ഈ കഴിവ് ഉണ്ടാക്കാനാണ്.

പുതിയ കാഴ്ച നല്കാൻ അധ്യാപകന്ന് രണ്ട് സ്നേഹങ്ങൾ അനുപേക്ഷണീയങ്ങളാണ്. ഒന്ന്, കുട്ടിയോടുള്ള അഗാധമായ സ്നേഹം. നമ്മുടെ ക്ലാസ്സ് മുറികൾ മരുഭൂമികൾ ഉണ്ടാക്കുന്നുണ്ടെങ്കിൽ അതിനൊരു കാരണം ഈ സ്നേഹത്തിന്റെ അഭാവമാണ്. ദയവ് ചെയ്ത് പരീക്ഷയ്ക്കുവേണ്ടി കുട്ടികളെ ഒരുക്കി സിലബസ്സ് 'കവർ' ചെയ്യാതിരിക്കണം. കുട്ടിയെ മനുഷ്യനാക്കാൻ ശ്രദ്ധിക്കണം. ഒരു കുട്ടിക്ക് ഒരു ജീവിതമേയുള്ളൂ. സാഹിത്യകൃതികൾ വായിക്കുമ്പോൾ ആ കുട്ടിക്ക് ഒരു ജീവിതത്തിൽ പല ജീവിതങ്ങളുടെ അനുഭവം ഉണ്ടാകുന്നു. ഒരു ജീവിതത്തിന്റെ സ്ഥാനത്ത് ആയിരം ജീവിതങ്ങൾ ഉണ്ടാകുന്നു. നേരത്തെ പറഞ്ഞ ഹൃദിസ്ഥത്തിന്റെയും മുഖസ്ഥത്തിന്റെയും വ്യത്യാസം ഇവിടെ ഓർക്കുക. നമുക്ക് പഠിപ്പ് മുഖത്തിരിക്കുന്നു. ഹൃദയത്തിൽ

ശേഷം 20-ാം പേജിൽ

സ്ഥാനികൾ സംസാരിക്കുന്നു





# പ്രവർത്തന സാദ്ധ്യതകളും കാഴ്ചപ്പാടുകളും

**ഭരണസംവിധാനത്തിൽ പുതുതായി തെരഞ്ഞെടുക്കപ്പെട്ട സഭാ സ്ഥാനികൾ തങ്ങളുടെ സ്വപ്നങ്ങളും ദർശനങ്ങളും പങ്കുവയ്ക്കുന്ന പംക്തി.**

കഴിഞ്ഞ മാർച്ച് 7-ാം തീയതി പത്തനംതിട്ട അസോസിയേഷൻ സമാപിച്ച് പുറത്തേക്കിറങ്ങുമ്പോൾ ഒരു മാദ്ധ്യമ പ്രവർത്തകൻ എന്നോടു ചോദിച്ചു "കോലഞ്ചേരി പള്ളി പ്രശ്നത്തിൽ അങ്ങ് എടുത്ത നിലപാടുകൾക്ക് സഭാംഗങ്ങൾ നല്കിയ അംഗീകാരമണോ ഈ വിജയം". ഞാൻ നല്കിയ ഉത്തരം ഇപ്രകാരമായിരുന്നു. "കോലഞ്ചേരി പള്ളി പ്രശ്നത്തിൽ സഭയെടുത്ത ഒരു നിലപാടിനെ പിന്താങ്ങുക മാത്രമാണ് ഞാൻ ചെയ്തത്. നിലപാട് എന്റെ സ്വന്തമോ ഞാൻ തനിയെ എടുത്തതോ ആയിരുന്നില്ല. സഭാതലവനും മറ്റും ചേർന്ന് എടുത്ത ഒരു നിലപാടിനെ ഞാൻ പിന്താങ്ങുക മാത്രമാണ് ചെയ്തത്. കോലഞ്ചേരി പ്രശ്നത്തിലും അതിനുശേഷം എറണാകുളം ജില്ലയിൽ ഉണ്ടായ പ്രശ്ന കലുഷിതമായ അന്തരീക്ഷത്തിലും സഭയുടെ നിലപാടുകളെ ശക്തമായി പിന്താങ്ങിയതിനുള്ള ഒരംഗീകാരമായി ഞാൻ ഈ വിജയത്തെ കണക്കാക്കുന്നു".

ഇത് ഈ ഒരു കാര്യത്തെ സംബന്ധിച്ചു മാത്രമല്ല, മലങ്കര സഭയുടെ ഭരണഘടന അനുസരിച്ച് കൂട്ടുട്രസ്റ്റിമാരുടെ പ്രവർത്തന സാധ്യതകളെ കുറിച്ച് പൊതുവായി തന്നെ പറയാവുന്ന ഒരു തത്വമാണ്. 1934 ൽ ഭരണഘടന ഉണ്ടായ കാലം മുതൽ കൂട്ടുട്രസ്റ്റിമാരുടേത് ഒരിക്കലും ഒരു എക്സിക്യൂട്ടിവ് സ്ഥാനമായിരുന്നില്ല. അതുകൊണ്ടു തന്നെ സ്വന്തമായ നയങ്ങളും പ്രവർത്തനശൈലികളും രൂപികരിക്കുവാനുള്ള സ്വാതന്ത്ര്യവും കൂട്ടുട്രസ്റ്റിമാർക്കില്ല എന്നാണ് എന്റെ അഭിപ്രായം. എന്നുവെച്ച് യാതൊരഭിപ്രായ സ്വാതന്ത്ര്യവും  ഇല്ലാത്ത മരപ്പാവയാണ് അവർ എന്നല്ല ഞാൻ പറയുവാനാഗ്രഹിക്കുന്നത്. കൃത്യമായി പറഞ്ഞാൽ വട്ടിപ്പണത്തിന്റെ പലിശ വിനിയോഗിക്കുന്ന കാര്യത്തിലും, പഴയസെമിനാരി വസ്തുക്കളുടെ ഭരണത്തിന്മേലും അവർക്ക് നേരിട്ട് ഇടപെടുവാൻ അവകാശമുണ്ട്. അതിൽ വട്ടിപ്പണത്തിന്റെ പലിശ ഇപ്പോൾ ലഭിക്കുന്നില്ല. പഴയസെമിനാരി കാര്യത്തിൽ അവർക്ക് അവകാശമുണ്ട് എങ്കിലും, മാനേജിംഗ് ട്രസ്റ്റിയായ മലങ്കര മെത്രാപ്പോലീത്തയുടെ മേൽനോട്ടത്തിൻ കീഴിൽ മാത്രമേ അവിടെയും അധികാരമുള്ളു. എന്നാൽ അതിലും ഉപരി, പരി. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഒഴികെ, സഭയിലെ എല്ലാ പ്രധാനപ്പെട്ട സമിതികളിലും സ്ഥാനികൾ അംഗങ്ങളാണ്. അതായത് തീരുമാനങ്ങൾ ഉരുത്തിരിയുന്ന തലത്തിൽ മെത്രപ്പോലീത്തന്മാരെക്കാൾ സ്വാധീനം ചെലുത്തുവാൻ സ്ഥാനികൾക്ക് തത്വത്തിൽ സാധിക്കും. മലങ്കര മെത്രാപ്പോലീത്തയുടെ ആലോചനാസമിതിയിലെ അംഗങ്ങൾ എന്ന നിലയിലും ഭരണ രംഗത്ത് സുപ്രാധാനമായ റോൾ അവർക്കുണ്ട്. എന്നാൽ അവർക്ക് സ്വയമായി തീരുമാനങ്ങൾ എടുത്തു നടപ്പാക്കാൻ കഴിയുകയുമില്ല. അതുകൊണ്ടുതന്നെ മലങ്കര മെത്രാപ്പോലീത്തയോടും മറ്റു ഉന്നതസമിതികളോടും ചേർന്നു നിന്നു പ്രവർത്തിക്കുന്നതാണ് എപ്പോഴും അഭികാമ്യമായിട്ടുള്ളത്. തീരുമാനങ്ങൾ എടുക്കുന്ന സമിതികളിൽ സ്വന്തമഭിപ്രായങ്ങളും എതിർപ്പുകളും കാര്യകാരണസഹിതം പ്രകടിപ്പിക്കാമെങ്കിലും ഒരു തീരുമാനമായിക്കഴിഞ്ഞാൽ അതി

നോട് സഹകരിക്കുന്നതാണ് സഭയുടെ ഭാവിയെ സംബന്ധിച്ചിടത്തോളം അനുയോജ്യം. സഭാ തലവനോടും പരി. സുന്നഹദോസിനോടും, ഉന്നത സമിതികളോടും ചേർന്നു നിന്ന് പ്രവർത്തിക്കുവാൻ ശ്രമിക്കുക. അതാണ് ഏറ്റവും പ്രധാനമായി ഞാൻ കാണുന്ന ഘടകം. എന്റെ സ്വന്ത താൽപര്യങ്ങൾക്കു വേണ്ടി സഭയെ ഉപയോഗിക്കുക എന്നതിനുപരി സഭയുടെ താൽപര്യങ്ങൾക്കു വേണ്ടി സ്വന്ത കഴിവുകൾ വിനിയോഗിക്കുക എന്നതായിരിക്കും എന്റെ മുദ്രാവാക്യം. സഭയുടെ പൈതൃകവും, പാരമ്പര്യവും, വിശ്വാസവും എല്ലാം കാത്തുസംരക്ഷിക്കുവാൻ എന്നാൽ ആകുന്നത് ചെയ്യുവാൻ ഞാൻ പ്രതിജ്ഞാബദ്ധനായിരിക്കും.

ചില പ്രാദേശിക വാദങ്ങളെ പിന്തുണക്കാഞ്ഞതിന്റെ പേരിൽ എന്നെ എതിർത്ത സഭാംഗങ്ങളുണ്ട്. എനിക്ക് അവരോടൊന്നും യാതൊരു വിരോധവുമില്ല. പ്രാദേശിക ഘടകങ്ങൾക്ക് ചില സന്ദർഭങ്ങളിൽ മുൻതൂക്കം നൽകേണ്ടിവരും. സഭാമക്കളോടെല്ലാം സ്നേഹപൂർവം, പൂർണ്ണമായി സഹകരിക്കുവാനാണ് ഞാൻ ആഗ്രഹിക്കുന്നത്. സഭാംഗങ്ങളുടെ പ്രശ്നങ്ങൾ അനുഭാവപൂർവ്വം കേൾക്കുവാനും സഭയുടെ താല്പര്യങ്ങളെ ഹനിക്കാതെ അവ പരിഹരിക്കുവാനും ശ്രമിച്ചിട്ടുണ്ട് ആ ശ്രമം തുടരുകയും ചെയ്യും.

പ്രശ്ന ബാധിത പ്രദേശത്തു ജീവിക്കുന്ന ഒരാളാണ് ഞാൻ. സത്യത്തിനും നീതിക്കും വേണ്ടിയുള്ള പോരാട്ടത്തിൽ ഈ പ്രദേശത്തെ സഭാമക്കൾക്കു നേതൃത്വം കൊടുക്കുവാൻ ഞാൻ പ്രതിജ്ഞാബദ്ധനുമാണ്. എന്നാൽ സഭയുടെ താൽപര്യങ്ങളെ ഒട്ടും ബലികഴിക്കാതെ തന്നെ ഈ പ്രദേശത്തെ (പ്രത്യേകിച്ച് എറണാകുളം ജില്ലയിലെ) പ്രശ്നങ്ങൾ സമാധാനപരമായി പരിഹരിക്കുവാൻ ലഭിക്കുന്ന ഓരോ അവസരവും പാഴാക്കാതിരിക്കുവാനും ശ്രമിക്കേണ്ടതുണ്ട്.

വിവിധ കാരണങ്ങളാൽ അനേകർ നമ്മുടെ സഭ വിട്ടുപോകുന്ന ഒരു അവസ്ഥ ഇന്നും തുടരുന്നുണ്ട്. അതു തടയുവാനുള്ള കർമ്മ പരിപാടികൾ അടിയന്തിരമായി ആസൂത്രണം ചെയ്യേണ്ടതുണ്ട്. ഉപരിപ്ലവ ആത്മീക പ്രസ്ഥാനങ്ങളുടെ പിന്നാലെയുള്ള ഒഴുക്ക് വലിയൊരു അപകടമാണ്. യഥാർത്ഥമായ ഓർത്തഡോക്സ് ആത്മികത സാധാരണക്കാരന് അനുഭവവേദ്യമാക്കി തീർക്കുന്ന കർമ്മ പദ്ധതികൾ ആസൂത്രണം ചെയ്യേണ്ടതുണ്ട്. യുവാക്കൾ, പ്രത്യേകിച്ച് കേരളത്തിനു പുറത്തുള്ളവർ പലരും സഭാ കാര്യങ്ങളിൽ താൽപര്യക്കുറവു കാണിക്കുന്നുണ്ട്. അവരെ മുഖ്യധാരയിലേക്കു കൊണ്ടു വരുന്നതിന് അനുയോജ്യമായ കാര്യങ്ങൾ മുൻഗണന കൊടുത്ത് നടപ്പാക്കേണ്ടിയിരിക്കുന്നു. കുടുംബ ബന്ധങ്ങൾ ശിഥിലമായിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ കുടുംബ നവീകരണം ലക്ഷ്യമാക്കിയിട്ടുള്ള സജീവ പരിപാടികളും ആസൂത്രണം ചെയ്യുവാനുണ്ട്. ഈ കാഴ്ചപ്പാടുകളെല്ലാം വിവരിക്കുമ്പോഴും, ഇവ സഭയുടെ വിവിധ സമിതികളിൽ ചർച്ചചെയ്ത് തീരുമാനിക്കപ്പെടേണ്ടവയാണെന്ന യാഥാർത്ഥ്യം ഒട്ടും വിസ്മരിക്കുന്നില്ല. ■

*For Favours Received*


Sandyhya


Cherry Poona


Preethi

# യു.ഡി.എഫ് മദ്യനയം സ്വാഗതാർഹം


**വെരി. റവ. ഡോ. ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്കോപ്പ**

(കേരള മദ്യനിരോധന സമിതി സംസ്ഥാന പ്രസിഡന്റ്)




യു.ഡി.എഫ് മദ്യനയം ഭരണ സ്ഥാപനങ്ങൾക്ക് മദ്യശാലകളുടെമേൽ നിയന്ത്രണാധികാരം നൽകിയിരുന്ന പഞ്ചായത്ത് രാജ് നഗരപാലിക നിയമങ്ങളിലെ എൽ.ഡി.എഫ് സർക്കാർ റദ്ദുചെയ്തിരുന്ന 232, 447 എന്നീ വകുപ്പുകൾ പുനഃസ്ഥാപിക്കുമെന്നു സർക്കാർ പ്രഖ്യാപനം ഏറെ ആശാവഹവും പ്രതീക്ഷാനിർഭരവുമായതിനാൽ കേരള മദ്യനിരോധന സമിതി ഹാർദ്ദവമായി സ്വാഗതം ചെയ്യുന്നു. പുതിയ ബാറുകൾ അനുവദിക്കുന്നതല്ലെന്ന നിർദ്ദേശവും ശ്ലാഘനീയമാണ്.

1991-ലെ പ്രകടന പത്രികയിൽ മദ്യനിരോധനം യു.ഡി.എഫ് നയമായി പ്രഖ്യാപിച്ചതും അതിനനുസൃതമായി കെ. കരുണാകരൻ മന്ത്രിസഭ 2.2.1995-ലെ ജി.ഒ. (എം.എസ്സ്) നമ്പർ 15/95 ടി.ഡി. പ്രകാരം സമ്പൂർണ്ണ മദ്യനിരോധനം സർക്കാർ നയമായി പ്രഖ്യാപിച്ചും ഘട്ടം ഘട്ടമായി മദ്യനിരോധനം നടപ്പാക്കാൻ തീരുമാനിച്ചും, ആദ്യഘട്ടമായി ചാരായഷാപ്പുകളുടെ എണ്ണം കുറയ്ക്കുകയും, അനധികൃത മദ്യവ്യാപാരം കർശനമായി തടയുവാനും ഉത്തരവായത് ഈ സാഹചര്യത്തിൽ പ്രത്യേകം സ്മരിക്കുന്നു. കരുണാകരനുശേഷം മുഖ്യമന്ത്രിയായ എ.കെ. ആന്റണി അടുത്ത കാലഘട്ടമായി 1996 ഏപ്രിൽ 1 മുതൽ ചാരായ നിരോധനം ഏർപ്പെടുത്തുകയും തന്റെ ഭരണകാലത്ത് ഫലപ്രദമായി നടപ്പിൽ വരുത്തുകയും ചെയ്തു. എങ്കിലും തുടർന്ന് അധികാരത്തിൽ വന്ന നയനാർ മന്ത്രി സഭയുടെ കാലത്ത് ചാരായ നിരോധനം അട്ടിമറിക്കുകയും അതോടൊപ്പം പഞ്ചായത്ത് -നഗരപാലിക നിയമങ്ങളിൽ നിന്നും മേൽ സൂചിപ്പിച്ച 232, 447 വകുപ്പുകൾ നീക്കം ചെയ്യുകയുമാണുണ്ടായത്. 37 പേർപിടഞ്ഞു മരിച്ച 2000ത്തിലെ കല്ലുവാതുക്കൽ മദ്യദുരന്തത്തിന് വഴിതെളിയിച്ചതും മണിച്ചനടക്കമുള്ള വ്യാജചാരായ ലോബിയെ ഈ സർക്കാർ വളർത്തിക്കൊണ്ടു വന്നതിലാണെന്ന് വ്യക്തമാകുകയും ചെയ്തു.

2001-ലെ യു.ഡി.എഫിന്റെ പ്രകടനപത്രികയിലെ ഏറ്റവും തിളക്കമാർന്നത് മദ്യനിരോധനമായിരുന്നു. യു.ഡി.എഫ് ന്റെ ആത്യന്തിക ലക്ഷ്യം സമ്പൂർണ്ണ മദ്യനിരോധനമാണെന്നും പ്രായോഗിക ബുദ്ധിമുട്ടുകൾപരിഗണിച്ച് ഘട്ടം ഘട്ടമായി ഈ മഹത്തായ ആശയം നടപ്പിലാക്കുമെന്നും പ്രഖ്യാപിച്ചു. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ യു.ഡി.എഫ് -ന് മേൽ മദ്യലോബി പിടിമുറുക്കുകയാണുണ്ടായത്.

2011-ലെ യു.ഡി.എഫ്. പ്രകടനപത്രികയിലെ കരടിൽ മദ്യനയം സംബന്ധിച്ച് ഉൾപ്പെടുത്തിയിരുന്ന പ്രഖ്യാപനം മാറ്റുകയും ഒരു സബ് കമ്മറ്റിയെ നിയോഗിച്ച് പഠിക്കുമെന്ന് മാറ്റിക്കുറിച്ചതും ചരിത്രഭാഗമാണല്ലോ. എന്നാൽ നവാഗത നായ എക്സൈസ് മന്ത്രി ആദരണീയ എന്റെ ചിരകാല സുഹൃത്ത് കെ. ബാബു മദ്യനയരൂപീകരണത്തിനു മുമ്പായി ബഹുജനാഭിപ്രായം തേടുകയും ചർച്ച ചെയ്യുകയുമുണ്ടായത് ഒരു പുതിയ കാൽവെയ്പായിരുന്നു.

ബഹു. മന്ത്രി നടത്തിയ ചർച്ചയിൽ മദ്യനിരോധന പ്രവർത്തകർ പ്രധാനമായും രണ്ട് ആവശ്യങ്ങളാണ് ഉന്നയിച്ചത്. മദ്യശാലകൾ കൂടുതലായി അനുവദിക്കാതിരിക്കുകയും, നിലവിലുള്ളവ കുറച്ചുകൊണ്ടു വരികയും വേണം. പഞ്ചായത്ത് നഗരപാലിക നിയമങ്ങളിലെ റദ്ദുചെയ്തിരിക്കുന്ന വകുപ്പുകൾ പുനഃസ്ഥാപിക്കണം എന്നിവകകളാണ് അവ.

തുടർന്ന് പുറത്തുവന്ന മദ്യനയത്തിൽ മദ്യപിക്കാനുള്ള പ്രായപരിധി 18-ൽ നിന്നും 21 ആയി ഉയർത്തുക, വ്യക്തികൾക്ക് കൈവശം വയ്ക്കാവുന്ന മദ്യത്തിന്റെ അളവു കുറയ്ക്കുക, ബാറുകൾക്കുള്ള സ്റ്റാർ സ്റ്റാറ്റസ് ക്രമേണ ഉയർത്തി രണ്ടുവർഷംകൊണ്ട് കുറഞ്ഞത് 5 സ്റ്റാറാക്കുക ബാറിന്റെ പ്രവർത്തന സമയം കുറയ്ക്കുക തുടങ്ങിയ പല നല്ല നിർദ്ദേശങ്ങളും ഉൾപ്പെട്ടതാണ്. കേരളത്തിൽ വർദ്ധിച്ചു വരുന്ന മദ്യാസക്തിയും തൽഫലമായ സാമൂഹിക പ്രശ്നങ്ങളും പരിഗണിച്ച് മദ്യനയം കർശനമാക്കുമെന്ന് പറയുന്ന പ്രസ്തുത ഉത്തരവിൽ ടൂറിസം പ്രോത്സാഹിപ്പിക്കുക എന്ന ലക്ഷ്യത്തിൽ നിന്നും വ്യതിചലിച്ച് ആവശ്യത്തിലധികം ബാറുകൾ നിലവിലുണ്ടെന്നു പറയുന്നത് യാഥാർത്ഥ്യ ബോധത്തോടെ വസ്തുതകളെ അംഗീകരിക്കുന്ന പ്രതീക്ഷാനിർഭരമായ നിലപാടാണ്.

ബാറുകളുടെ പെരുപ്പം തടയുന്നതിന് അന്യഥാ ഉപയുക്തമായ ബാറുകൾ തമ്മിലുള്ള ദൂരപരിധി എന്ന പുതിയ നിലപാടും ഈ മദ്യനയം മുന്നോട്ടു വയ്ക്കുന്നു. മദ്യനിരോധന സമിതിയുടെ ദീർഘനാളത്തെ ആവശ്യം കണക്കിലെടുത്തും സമിതി മലപ്പുറത്തും, കോട്ടയത്തും, സെക്രട്ടറിയേറ്റുപടിക്കലും നടത്തിയ അനിശ്ചിതകാല സത്യാഗ്രഹത്തെ ഗൗരവത്തോടെ വീക്ഷിച്ചും മറ്റ് സാമൂഹിക, മത, രാഷ്ട്രീയ കക്ഷികളുടെ ആവശ്യം കണക്കിലെടുത്തും ഉപസമിതിയുടെ നിർദ്ദേശം അംഗീകരിച്ച് സർക്കാർ പ്രഖ്യാപിച്ചിരിക്കുന്ന മദ്യനയം നിയമസഭയിൽ അവതരിപ്പിച്ച് നിയമമാക്കണം.

മദ്യംപോലെ തന്നെ ഒരുപക്ഷേ അതിലുമുപരി ഭവിഷ്യത്തുകൾ ക്ഷണിച്ചു വരുത്തുന്ന മാരക വസ്തുക്കളായി ലഹരി പദാർത്ഥങ്ങൾ നാടിന്റെ പ്രതീക്ഷകളിൽ ഇരുൾപരത്തുന്നുവെന്ന ദുഖസത്യം വിസ്മരിക്കാവുന്നതല്ല. ലഹരിവസ്തുക്കൾ അത് ഏതു തന്നെയായാലും അത് നമ്മെ ആ മരണ സംസ്ക്കാരത്തിലേക്കു നയിക്കുമെന്ന് മറക്കാതെ ഓർക്കുന്നത് നന്ന്. കഞ്ചാവ്, പാൻമസാല, ചരസ്, എന്നു വേണ്ട തുടങ്ങിയ ലഹരി വസ്തുക്കളുടെ ഉപഭോഗം യുവാക്കളിൽ വർദ്ധിച്ചുകാണുന്നത് ആശങ്കാജനകമാണ്. മദ്യപാനവും, മറ്റു ലഹരി പദാർത്ഥങ്ങളുടെ ഉപഭോഗവും ആഢ്യതയുടെ ലക്ഷണമായി മാറിയിരിക്കുന്നു. ഒരിക്കൽ ഉപയോഗിച്ചാൽ തന്നെ ആസക്തി ജനിപ്പിക്കുന്നവയാണ് എവിടെയും സുലഭമായിരിക്കുന്ന മയക്കുമരുന്നുകൾ. ജീവൻ തന്നെ ബലികൊടുക്കേണ്ടിവരുന്ന ഈ ശാപം ഒരിക്കലും രുചിച്ചു നോക്കുക പോലും അരുത്. മനുഷ്യ മസ്തിഷ്കത്തിന്റെ നഞ്ചായ മദ്യവും മയക്കുമരുന്നുകളും സമൂഹത്തിന്റെ അടിവേരായ കുടുംബത്തെ തകർക്കുകയും കുഞ്ഞുങ്ങളെ താന്തോന്നികളും അസാന്മാർഗ്ഗികരുമാക്കിത്തീർക്കുന്നു. 80% കുറ്റവാളികളും അത്തരം കുടുംബാന്തരീക്ഷത്തിൽ നിന്നു വന്നവരാണെന്ന് കണക്കുകൾ വെളിപ്പെടുത്തുന്നു. കുപ്പികളിലൂടെ ഭ്രാന്ത് കൈമാറുന്ന സ്ഥലമാണ് മദ്യമയക്കുമരുന്നു വില്പന ശാലകളെന്ന് ജോനാഥൻ സ്വിഫ്റ്റ് നമ്മെ ഉദ്ബോധിപ്പിക്കുന്നു. അതുപോലെ മദ്യപാനം ബ്രഹ്മഹത്യയ്ക്കുതുല്യമായ പാപമാണെന്ന് മഹാഭാരതം നമ്മെ പഠിപ്പിക്കുന്നു.



ട്രെയിനിലും, റെയിൽവേസ്റ്റേഷനിലും, വാഹനം ഓടിക്കുമ്പോഴും മദ്യത്തിന് ഏർപ്പെടുത്തിയിരിക്കുന്ന കർശന വിലക്ക് ഏറെ അഭിനന്ദനാർഹമാണ്. പ്രസ്തുത നിയമം പഴുതുകൾ അടച്ചുനടപ്പാക്കുമെന്ന് ബന്ധപ്പെട്ടവർ ഉറപ്പു വരുത്തിയാൽ നാട്ടിൽ നടക്കുന്ന പല അനാശാസ്യപ്രവർത്തനങ്ങൾക്കും കടിഞ്ഞാണിടാൻ സാധിക്കുമെന്ന് ഞാൻ ഉത്തമമായി വിശ്വസിക്കുന്നു.

കൂടുമ്പോൾ ഇമ്പമുണ്ടാകേണ്ട കുടുംബാന്തരീക്ഷം യുദ്ധഭേരിയുടേതായി മാറാതെ സൂക്ഷിക്കണം. ബന്ധങ്ങൾ ബന്ധനമാകരുത്. തലമുറകൾ തകരുന്നു. ഭാവി ഇരുളുന്നു. അതുകൊണ്ട് അരുത്, മദ്യവും മയക്കുമരുന്നുകളും അരുത്. ലഹരി പദാർത്ഥങ്ങൾ ഉപേക്ഷിക്കുക.

കുടുംബത്തെ രക്ഷിക്കുക.

■

14 – ാം ചരമ വാർഷികം
03 – 05 – 2012



*Inserted by*

**Annamma Itty (wife)**
**V.I. George & Ciji George (Manipal)**
**V.I. Thomas & Bijili Thomas (Vazhoor)**
**V.I. Jolly & Johnson Joseph (Mulanthuruthy)**

# വി.വി. ഇട്ടി (ഇട്ടിസാർ)

**സെന്റ് ജോർജ്ജ് ബാങ്കേഴ്സ്, വാഴൂർ**



**25th WEDDING ANNIVERSARY**
**25-05-2012**

**Dr. V.I.George (Professor, Instrumentation & Control Engineering) & Dr. Ciji Pearl Kurian (Professor, Electrical & Electronics Engineering). Manipal Institute of Technology, Manipal. 576104.**

കഴിഞ്ഞ 25 വർഷമായി കാത്തുപരിപാലിച്ച ദൈവത്തിനു നന്ദി അർപ്പിക്കുന്നു. ഞങ്ങളുടെ പ്രിയപ്പെട്ട ജോർജുകുട്ടിയുടെയും, സിജിമോളുടെയും വിവാഹരജതജൂബിലി ആഘോഷങ്ങൾക്ക് ഞങ്ങളുടെ ഹൃദയംഗമായ ആശംസകൾ.

**Very. Rev. K.J. Kuriakose Cor-episcopa, Mrs. Mariamma Kuriakose, Aji Kurian, Saya Aji Kurian, Kurian Jacob**

# വിദ്യാഭ്യാസത്തിന്റെ തിരക്കഥ :

അജി വർഗീസ് ബത്തേരി

## സീൻ 1

കൊച്ചി നഗരത്തിലെ പ്രസിദ്ധമായൊരു ആശുപത്രിക്കവാടം. ഇനിയും ഉയർത്തെഴുന്നേറ്റിട്ടില്ലാത്തൊരു ക്രിസ്തുരൂപത്തിനുമുമ്പിലൊരു ആൾക്കൂട്ടം. അവിടെ ഗംഭീരമായൊരു സമരം നടക്കുന്നുവെന്ന് പശ്ചാത്തലത്തിൽ നിന്നും ഉയർന്നുകേൾക്കുന്ന മുദ്രാവാക്യം വിളികളിൽ നിന്നും വ്യക്തമാകുന്നു. ജീവിതത്തിൽ ആദ്യമായി മുദ്രാവാക്യം വിളിക്കുന്നതിന്റെ പരിഭ്രമത്തെ തോൽപ്പിക്കാൻ മുഖത്തിട്ടിരിക്കുന്ന '24 കോട്ടയം ഫീമെയിൽ' കുട്ടിയോട് ചോദിച്ചു.

എന്താ പ്രശ്നം?...........'ശമ്പളം'

ഇപ്പോഴത്തെ ശമ്പള സ്കെയിലിന്റെ നീളം?....'അയ്യായിരം'

ആവശ്യപ്പെടുന്ന സ്കെയിലിന്റെ നീളം?............'എണ്ണായിരം'

ശരീരഭാഷയും മുദ്രാവാക്യവും ബാലകൃഷ്ണപിള്ളയും, ഗണേഷ്കുമാറുംപോലെ ഒട്ടും ചേരാതിരിക്കുമ്പോഴും വെള്ളയുടുപ്പിട്ട 'മാലാഖ-മാലാഖൻ'മാരുടെ ശബ്ദങ്ങളെ ആകാശം ഏറ്റുവാങ്ങുന്ന കാഴ്ച.

$\frac{8000}{30}$ =

............... ?

## സീൻ 1 A

സണ്ണി എബ്രഹാം. (അമ്പത്തിയഞ്ചിനോടടുപ്പിച്ച പ്രായം, മുഖത്തിനൊട്ടും ചേർച്ചയില്ലാത്ത സ്വർണ്ണ ഫ്രെയിമിന്റെ കണ്ണട, മോതിരങ്ങളുടെ ആധിക്യം കൊണ്ട് അവശരായ കൈവരലുകൾ, സിൽക്ക് ജൂബയുടെ അടിയിൽ നിന്നും പകുതിയിലധികം പുറത്തു വന്നതിന്റെ ആശ്വാസത്തോടെ ഒട്ടിക്കിടക്കുന്ന സ്വർണ്ണ മാല). പാർട്ടിസെക്രട്ടറിയെ കണ്ട പ്രതിപക്ഷ നേതാവിനെപ്പോലെ, ഉച്ചയുറക്കം നഷ്ടപ്പെട്ടതിന്റെ അമർഷഭാവത്തിൽ സണ്ണി ഏബ്രഹാം തുറന്നു കൊടുത്ത വാതിലിലൂടെ തങ്കമ്മ (നാല്പത്തിയഞ്ചു വയസ്) വേലക്കാരി വളരെ ധൃതിയിൽ അകത്തു കടന്നു.

അടുക്കളയിൽ നിന്നും പുറത്തേക്ക് തെറിച്ചുവന്ന വാക്കുകളെ പൂമുഖവാതിൽക്കാലിരുന്ന ഗൃഹനാഥൻ പെറുക്കിയെടുത്തു. 'കൊച്ചമ്മേ ആ മീൻ എടുത്ത് വെള്ളത്തിലേക്കിട്ട്, മൂന്ന് വീടുകളിലെ ജോലിയെ തീർന്നിട്ടൊള്ളൂ, ഇനിയും കിടക്കുന്നു രണ്ടെണ്ണം കൂടി. രണ്ടു മണിക്കൂറിനുശേഷം ക്യാമറ പൂമുഖത്തേക്ക്. ഗൃഹനാഥയുടെ ശബ്ദം 'സണ്ണിച്ചാ തങ്കമ്മയുടെ ജോലി കഴിഞ്ഞു. രൂപാ 200 കൊട്?.

5 x200=1000, 1000x30=?

## സീൻ - 2

സമയം വൈകുന്നേരം

ജോലിസ്ഥലത്തേക്കു തിരിച്ചു പോകാനായി തയ്യാറെടുക്കുന്ന ഒരിരുപത്തഞ്ചുകാരൻ. ഇരുനിറം, കണ്ണട, നോക്കുന്നവരുടെ നെഞ്ചിടിപ്പു കൂട്ടുന്ന എപ്പോൾ വേണമെങ്കിലും നിലം പതിക്കുമെന്നു തോന്നുന്ന നീല ജീൻസ് അതിയശകരമായി ആ അരയിൽ പറ്റിയിരിക്കുന്നു. ലാപ്പ്ടോപ്പിനെ അകത്ത് അതിഹാർദവമായി ഒളിപ്പിച്ച, തോളത്തുകിടക്കുന്ന കറുത്തബാഗ് ആളൊരു ഐ.ടി. വിദഗ്ധനാണെന്ന് വിളിച്ചു പറയുന്നു. മകന്റെ കൈയ്യിലേക്ക് അനിഷ്ടത്തോടെ പണം കൊടുത്തുകൊണ്ട് അമ്മ പറയുന്നു. 'വല്യ എഞ്ചിനിയറാ.... മാസം പണം അങ്ങോട്ട്... അപ്പൻ ഗൾഫിൽ പൊരിവെയിലത്ത്.. ബാങ്കിലെ ലോൺ, എന്നിട്ടും പത്രാസിനൊരു കുറവുമില്ല'.

വരവ് 'ക'= 12000, ചിലവ് 'ക'=15000

## സീൻ-3

സമയം രാവിലെ 10 മണി

ക്യാമറ... തെങ്ങിൻ തോപ്പിലേക്ക്

തോട്ടത്തിന്റെ ഉടമയാണെന്ന് ഒറ്റ നോട്ടത്തിൽ ഏതൊരാൾക്കും മനസിലാകുന്ന ഒരാൾ അസ്വസ്ഥതയോടും ആകാംഷയോടും പുരയിടത്തിനു വെളിയിലേക്കു നോക്കുന്നു. അദ്ദേഹത്തെ ആഹ്ലാദിപ്പിച്ചുകൊണ്ട് മുരുകൻ എന്ന തമിഴ്നാടൻ തെങ്ങുകയറ്റ

ക്കാരൻ രംഗപ്രവേശനം ചെയ്യുന്നു. അനൂപ്ജേക്കബിന്റെ മന്ത്രിസ്ഥാനം പോലെ വളരെനാളത്തെ കാത്തിരിപ്പിനുശേഷം ആ തെങ്ങിൻപറമ്പിന് മുരുകന്റെ പാദസ്പർശനം ഏൽക്കാനുള്ള മഹാഭാഗ്യം കൈവന്നു. കൈവശമുണ്ടായിരുന്ന മൊബൈൽ ഫോണും സ്വർണ്ണവർണ്ണത്തിലുള്ള വാച്ചും താഴത്തുവെച്ച്, മുതിരയിൽ ചേർന്നുകിടക്കുന്ന മോരുപോലെ മുരുകന്റെ കഴുത്തിൽ ചേർന്നുകിടന്ന വലിയ സ്വർണ്ണമാലയുടെ അറ്റത്തു തൂങ്ങി കിടന്ന തന്റെ ഇഷ്ടദേവന്റെ മുഖത്തേക്ക് ഭക്തിപൂർവ്വം നോക്കിക്കൊണ്ട് മുരുകൻ ആദ്യതെങ്ങിൽ കയറാൻ ആരംഭിച്ചപ്പോൾ തന്നെ നിർഭാഗ്യവാനായ തെങ്ങിൻതോപ്പുടമയോട് തന്റെ നയം വ്യക്തമാക്കി. 'സാർ തേങ്ങവെട്ടിതാഴെയിടുക മാത്രമാണ് എന്റെ പണി, പിന്നെ തെങ്ങൊന്നിന് 30 രൂപ.'

സമയം 12.30 A.M.

കോൺഗ്രസിലെ ഗ്രൂപ്പുകൾപോലെ ചിതറിക്കിടക്കുന്ന നാളികേരങ്ങൾ ഐക്യത്തിന്റെ ചാക്കിലാക്കാൻ പരിശ്രമിച്ചുകൊണ്ടിരിക്കുന്ന ഉടമസ്ഥനോട് മുരുകൻ പറഞ്ഞ കണക്ക് 45x30=?

വൈകികിട്ടിയത് അഥവാ ന്യൂസ് ഫ്ളാഷ്

ദുഃഖിതനായി തൃശ്ശൂരിലൂടെ നടന്ന ഒരു പതിനെട്ടുകാരന്റെ പിതാവിന്റെ കാലുകൾ ഒരു കുപ്പിയിൽ തട്ടി. കുപ്പിപൊട്ടിച്ചപ്പോൾ ഭൂതം ചോദിച്ചു. "ഞാനെന്താണ് ചെയ്തുതരേണ്ടത്? അയാൾ പറഞ്ഞു മകന് എൻട്രൻസ്കോച്ചിങ്ങിന് താമസിക്കാനൊരു വീട് സംഘടിപ്പിച്ചു തരാമോ? ഭൂതത്തിന്റെ മറുപടി 'എടാ വിഡ്ഢിയായ മനുഷ്യാ, ഒരു വീട് കിട്ടാനുണ്ടായിരുന്നെങ്കിൽ ഞാനിങ്ങനെ ഈ കുപ്പിയ്ക്കകത്ത് താമസിക്കുമായിരുന്നോ'? ■



**10th Death Anniversary**
**3-05-2012**



**KUNNAMTHANAM, MALLAPPALLY**

*Inserted by:*
**A. VARGHESE, JESSY, ANU, RITU**
**D-225 SARASWATI NAGAR**
**JODHPUR**

**BABY CHACKUMMOOTTILE**

**30-ാം ചരമ വാർഷികം**



*"നിന്റെ മഹത്വമുദിക്കുംനാൾ*
*നിൽക്കണമിവൻ വലത്തുഭാഗത്തിൽ"*

*എന്ന്*
*സന്തപ്ത കുടുംബാംഗങ്ങൾ*

**പി. കെ. ചാക്കോ**
**കോവിൽപറമ്പിൽ ഹൗസ്**
**കോന്തുരുത്തി, തേവര**

8th Death Anniversary
21-04-2012



**REV. FR. GEORGE VENGAL (86)**

**VENGAL HOUSE**
**NEERATTUPURAM**

## BRIDEGROOM WANTED

MARTHOMITE PARENTS SEEK ALLIANCE FOR THEIR DAUGHTER 26 / 5'3" / MBA WORKING IN A REPUTED MNC IN AHMEDABAD, FROM SMART PROFESSIONALLY QUALIFIED BOYS WITH GOOD CHRISTIAN FAMILY BACKGROUND.

CONTACT -

94264 23021

E-mail : jps2307@gmail.com

## വധുവിനെ ആവശ്യമുണ്ട്

ഓർത്തഡോക്സ് യുവാവ് 29/167 cm_ BCom പ്രൈവറ്റ് ഇൻഷുറൻസ് സ്ഥാപനത്തിൽ സെയിൽസ് മാനേജർ. ദിവംഗതനായ പള്ളം പാറയിൽ അച്ചന്റെ ചെറുമകൻ. തത്തുല്യ വിദ്യാഭ്യാസ യോഗ്യതയും, ജോലിയും, സാമ്പത്തിക ഭദ്രതയുമുള്ള ക്രിസ്ത്യൻ യുവതികളുടെ മാതാപിതാക്കളിൽ നിന്നും വിവാഹാലോചനകൾ ക്ഷണിക്കുന്നു.

**Contact: 9447164301**

## BRIDEGROOM WANTED

A Syrian Orthodox family seeks alliance for their daughter, an Assistant Manager in South Indian Bank, B.A. Economics (Hons); pursuing M.A. Economics/ 24 years/ height 165 cms. /born and brought up in Delhi. Inviting proposals from families of Syrian Orthodox boys; professionally qualified and well-settled /between the age of 26-29 yrs. / preferably working in Delhi. Interested families can

*Contact:-*

Mrs. Thresiamma Thankachan / Jeffin Chacko on 9810284751/981746700/011-22751508

## BRIDE WANTED

Orthodox syrian Christian parents of an ancient family from central Travancore invite proposal for their only son 28/175, passed MSc Biotechnoloy, M.Phil Biotechnology with Ist Class and P.G. in Biotechnology and management with Ist Class from U.K., presently working in U.K. coming shortly on leave. He is handsome, smart and God fearing. Looking for good looking, tall, God fearing, educated syrian Christian girls working abroad, preferably from U.K.

***Contact:-* 0469-2678641, Mob. 9495435679**

## BRIDEGROOM WANTED

Ancient Orthodox well educated Parents invite proposal for their daughter, 24/151, fair, undergoing MBA (Hospital Administration-Distance) from parents of qualified grooms employed or doing business.

***Contact:-***

**9847430210**

## MARTHA MARIAM SOCIAL SERVICE SOCIETY

### ഹോസ്റ്റൽ വാർഡനെ ആവശ്യമുണ്ട്

തിരുവനന്തപുരത്ത് മണ്ണന്തല ഇടയിലക്കോണം റോഡിൽ പ്രവർത്തിക്കുന്ന 'മാറിയോൺ പ്ലേഹോ'മിലേക്ക് (Special School for Difently Abled Children) 35 വയസിനു മുകളിൽ പ്രായവും, ബിരുദമുള്ളതുമായ ഒരു സ്ത്രീയെ ആവശ്യമുണ്ട്. താത്പര്യമുള്ളവർ ബയോഡേറ്റ സഹിതം അപേക്ഷിക്കുക. മുൻകാല പരിചയം കണക്കാക്കി ശമ്പളം നിശ്ചയിക്കുന്നതാണ്. ഓർത്തഡോക്സുകാർക്കു മുൻഗണന.

*അപേക്ഷ അയയ്ക്കേണ്ട വിലാസം:*

Secretary
MMSS Society
Orthodox Church Centre
Ulloor, M.C. P.O. Tvm.- Pin-695011

Ph: 0471-2442509,
0471-254381

## BRIDEGROOM WANTED

Orthodox Syrian Christian girl,fair,Godfearing M Tech 24/157 from an Aristocratic, financially sound ,ancient family, Kottayam, invite proposals from the parents of suitable God fearing,Orthodox,Professionally Qualified,well placed,financially sound boys both from India or Abroad except USA.

**Mob: +91 9061284286**

**email id: mails2abraham@gmail.com**

### ചെക്കുകൾ അയയ്ക്കുമ്പോൾ

മലങ്കരസഭ മാസികയിലേക്ക് പരസ്യം, ഉപകാരസ്മരണ, വരിസംഖ്യ, ഇനങ്ങളിൽ പണം അയയ്ക്കുമ്പോൾ- **എഡിറ്റർ, മലങ്കരസഭ, എന്ന പേരിൽ കളക്ഷൻ ചാർജ് തുക കൂടി ചേർത്ത് അയയ്ക്കുക.**

വിലാസം: മലങ്കരസഭ മാസിക, ദേവലോകം അരമന, ദേവലോകം പി.ഒ., മുട്ടമ്പലം (via), കോട്ടയം-686004

## വേർപാടിന്റെ 12-ാം ചരമ വാർഷികം



കൊച്ചുപ്പാപ്പന്റെ
അപേക്ഷ ഞങ്ങൾക്ക്
അനുഗ്രഹപ്രദമാണ്
എന്നും ഞങ്ങൾക്കുവേണ്ടി
അപേക്ഷിക്കണമേ.

ഫാ. റ്റി. ജി. സഖറിയ

കൊച്ചുമോൾ,
റ്റീനാമോൾ,
USA

## പരസ്യനിരക്കുകൾ

| | | |
|---|---|---|
| Back Page (Colour) | : | 25,000 |
| Front Inside (Colour) | : | 20,000 |
| Back Inside (Colour) | : | 20,000 |
| Inner Page (Colour) | | |
| Full | : | 15,000 |
| Half | : | 8,000 |
| Quarter | : | 5,000 |
| Favours Block (Minimum) | : | 1000 |
| Full page (B & W) | : | 8000 |
| Half page (B & W) | : | 5000 |
| Quarter page (B & W) | : | 3000 |
| Minimum (B & W) | : | 1250 |
| Matrimonial | : | 1000 |
| Favours Block (B & W) (Stamp Size) | : | 750 |

## നെഴ്സിംഗ് അഡ്മിഷൻ

താഴെക്കാണുന്ന പ്രശസ്തമായ നെഴ്സിംഗ് കോളേജുകളിലേക്ക് **BSc/GNM/MSc** നെഴ്സിംഗിന് അഡ്മിഷൻ ആരംഭിച്ചിരിക്കുന്നു. നെഴ്സിംഗിന് ഡൊണേഷനോ സർവ്വീസ് ചാർജോ ഇല്ല.

1. സേലം - ഷൺമുഖാ സൂപ്പർ സ്പെഷ്യാലിറ്റി ഹോസ്പിററൽ
2. പൂനാ - സിംബിയോസിസ് കോളേജ്
3. ബാംഗ്ലൂർ - (A) **BGS** ഗ്ലോബൽ സൂപ്പർ സ്പെഷ്യാലിറ്റി ഹോസ്പിറ്റൽ (8 സൂപ്പർ സ്പെഷ്യാലിറ്റി ആശുപത്രികളുള്ള ഒരു സ്ഥാപനം)
   (B) ചിന്മയാ സൂപ്പർ സ്പെഷ്യാലിറ്റി ഹോസ്പിറ്റൽ (പെൺകുട്ടികൾക്ക് മാത്രം)
4. കേരളത്തിലെ നെഴ്സിംഗ് കോളേജ്

മേൽപ്പറഞ്ഞ കോളേജുകളിൽ കോഴ്സ് പാസ്സായാലുടൻ സ്ഥിരമായി ജോലി ലഭിക്കുന്നതാണ്. കൂടാതെ **MBBS, BDS, Engineering , Pharm D, BAMS, MBA, MCA** തുടങ്ങി വിവിധ കോഴ്സുകൾക്കുള്ള അഡ്മിഷനു ബന്ധപ്പെടുക.

**തോമസ് ടി. പരുമല** (പരുമല സെമിനാരി കൗൺസിൽ മെമ്പർ)
ജിൻസി നെഴ്സിംഗ് നെറ്റ്, പരുമലക്കടവ്, മാന്നാർ,
Mob : 9447134451

*10 Years Service in Educational Consultancy*

**A Blessed & Loving Memory of our Parents**

**29th Death Anniversary**
**19.01.2012**

**50th Death Anniversary**
**28.05.2012**



**Mariamma Kochummen**

**Mariamma Kochummen**

**Vadakkeveettil, Thazhakara**
**Mavelikara**

**Inserted by**
**Ommen John & Family**

# St. Thomas Higher Secondary School

K.K. Pudur, Coimbatore-641038
Tel. 0422-2442543

## WANTED

B.T. Assistant (High School Assistant) in B.Sc (Maths) with B.Ed on regular vacancy with Malayalam second Language from SSLC to Degree level for appointment from June 2012 at Tamilnadu Government Scale of Pay in our Government Aided School. Apply with Bio-data, passport size photograph and copies of certificate to, **The correspondent, St. Thomas Hr. Sec. School, K.K. Pudur, Coimbatore-641038, before 30th May 2012.**

# *For Favours Received*









**താമസിച്ചതിന് ക്ഷമാപണം**

BINAY EAPEN & BLESSON EAPEN

NEW YORK

## സരസ്വതീ മന്ദിരങ്ങൾ

9-ാം പേജിൽ നിന്നു തുടർച്ച...

വേണ്ട. ഹൃദയത്തിലുള്ളത് നശിക്കില്ല. മുഖത്തുള്ളത് മാഞ്ഞുപോകും. ഹൃദയത്തിൽവേണം. അപ്പോൾ അത് ജീവിതത്തിൽ പരന്നുനില്ക്കും. ഇന്ത്യയിൽ സംസ്കാരത്തിന്റെ തകർച്ച വന്നത് പ്രാചീനസത്യങ്ങളെ നാം മുഖസ്ഥമാക്കുകയും നമ്മുടെ ഹൃദയത്തിൽനിന്ന് അവയെ നിഷ്കാസനം ചെയ്യുകയും ചെയ്തതിന്റെ ഫലമായിട്ടാണ്. രാമായണം നമ്മുടെ ഹൃദയത്തിൽ നില്ക്കണം. അപ്പോൾ രാമനും ഹൃദയത്തിൽ ഉണ്ടാകും. രാമൻ ഹൃദയത്തിൽ നില്ക്കുമ്പോൾ രാമൻ ക്ഷേത്രത്തിലാണെന്ന് വിശ്വസിക്കില്ല. 1992 ഡിസംബർ 6-ാം തീയതി നമ്മുടെ ചരിത്രത്തിന് നിത്യകളങ്കമേകുമാറ് ഒരു നട്ടുച്ചയ്ക്ക്, ഭയങ്കരമായ ഒരു തകർച്ച സംഭവിച്ചെങ്കിൽ അതിനുകാരണം ഹൃദയത്തിന്റെ സ്ഥാനം ചുണ്ടുകൾ ഏറ്റെടുത്തതാണ്. നമ്മൾ 'മദ്യനിരോധനം' എന്നു പറയുന്നത് മുഖത്തുവച്ചാണ്. ഹൃദയത്തിൽ ഈ നിരോധനമില്ല. ഇതൊക്കെയാണ് ഈ രാജ്യം നശിപ്പിച്ചത്.

കുട്ടിയോട് സ്നേഹമുണ്ടെങ്കിലേ അവന്റെ ഹൃദയത്തിൽ പ്രവേശിക്കാൻ അധ്യാപകനു കഴിയുകയുള്ളു. ബുദ്ധനെപ്പോലെ അപാരമായ സ്നേഹം വേണം.

പിപ്പലാദൻ ജ്ഞാനത്തിന്റെ സിന്ധുവാണ്. അതുകൊണ്ടാണ് അദ്ദേഹം പറഞ്ഞത്, 'എനിക്ക് കുറച്ചൊക്കെ അറിയാം. അതു മുഴുവൻ ഞാൻ നിങ്ങൾക്കു തരാം' എന്ന്. കുറച്ചറിയാം എന്നു പറഞ്ഞത് വിനയം മൂലം. അദ്ദേഹത്തിനു വളരെ അറിയാം. ശങ്കരൻ 'സർവ്വജ്ഞകല്പൻ' എന്നാണ് അദ്ദേഹത്തെപ്പറ്റി പറഞ്ഞത്. നോബൽ സമ്മാനം കിട്ടിയ ഒരു ശാസ്ത്രജ്ഞനെ പത്രക്കാർ ഇന്റർവ്യൂ ചെയ്തു. ആദ്യത്തെ ചോദ്യം: 'അങ്ങേയ്ക്ക് നോബൽ സമ്മാനം കിട്ടാൻ എന്താണ് കാരണം? അദ്ദേഹം പറഞ്ഞു: "എന്നെ പഠിപ്പിച്ചത് നോബൽ സമ്മാനം നേടിയ ഒരു ശാസ്ത്രജ്ഞനാണ്." പ്രപഞ്ചരഹസ്യമറിയാൻ എപ്പോഴും ഇരുട്ടിലേക്ക് കണ്ണു നട്ടുകൊണ്ടിരുന്ന ഒരു വിജ്ഞാനതാപസനാണ് തന്നെ പഠിപ്പിച്ചത് എന്നാണ് അദ്ദേഹം പറഞ്ഞതിന്റെ അർത്ഥം. അധ്യാപകന്റെ മുഖത്ത് വിദൂരചക്രവാളം നിഴലിക്കുന്നത് മറ്റാരെക്കാളും വേഗത്തിൽ കുട്ടികൾ മനസ്സിലാക്കും. മഹത്ത്വം ആദ്യമായി അനുഭവിക്കുന്നത് കുഞ്ഞാണ്. യാതൊരു സംശയവുമില്ല.

പ്രശ്നോപനിഷത്തിൽ പിപ്പലാദൻ വിവരിച്ചുകൊടുക്കുന്നത് ഏറ്റവും പ്രയാസമുള്ള ആധ്യാത്മികവിഷയമാണ്. അദ്ദേഹം എല്ലാം വിവരിച്ചു കൊടുത്തു. അത് കഴിഞ്ഞപ്പോൾ കുട്ടികൾ ഒരുമിച്ചെഴുന്നേറ്റ് "നമഃപരമഋഷിഭ്യോ, നമഃ പരമഋഷിഭ്യഃ" എന്ന് കൂട്ടമായി പറഞ്ഞത്രെ. "അതിമഹാന്മാരായ ഋഷിമാർക്ക് നമസ്കാരം!' ഭാരതീയവിദ്യാഭ്യാസത്തിന്റെ വിശുദ്ധിയുടെ മങ്ങാത്ത മുഴക്കമാണ് ഇത്. ശിഷ്യന്റെ ജ്ഞാനതൃഷ്ണ ശമിപ്പിക്കാൻ ഗുരുവിന് കഴിയണം. ഗുരു ജ്ഞാനസിന്ധുവും ദയാസിന്ധുവും ആയിരിക്കണം. ജ്ഞാനം വിഷയനിഷ്ഠവും ദയ ആത്മനിഷ്ഠവുമായ ഗുണങ്ങളാണ്. അധ്യാപകൻ രാമനെ കണക്ക് പഠിപ്പിക്കുമ്പോൾ കണക്കറിഞ്ഞാൽ പോരാ, രാമനെയും അറിയണം എന്ന് വിദ്യാഭ്യാസചിന്തകന്മാർ പറയാറുണ്ടല്ലോ. മിക്കവർക്കും കണക്കേ അറിയൂ--അതറിയുന്നവർതന്നെ കുറഞ്ഞുവരികയാണ്. കണക്കറിയുന്നത്രതന്നെ പ്രധാനമാണ് രാമനെ അറിയുക എന്നത്. ഇക്കാലത്ത് രണ്ടറിവുള്ളവരുടെ എണ്ണം വളരെ കുറവ്. അപ്പോൾ വിദ്യാഭ്യാസം നശിക്കാം; രാജ്യവും. ഇതാണ് 'ജ്ഞാനദയാസിന്ധു' എന്ന അമരപ്രയോഗത്തിന്റെ സാരം.

ആധ്യാത്മികവിദ്യാഭ്യാസത്തിനു പുറമെ മറ്റൊരുതരം വിദ്യാഭ്യാസവും ഇവിടെയുണ്ടായിരുന്നു. നാം ഇന്ന് സർവകലാശാലകളുടെ യുഗത്തിൽ ജീവിക്കുന്നു. എന്നാൽ സർവകലാശാലകളുടെ ആദിചരിത്രം അറിയാൻ ഇന്ത്യയിലേക്ക് നോക്കണം. ഭയങ്കരങ്ങളായ യുദ്ധങ്ങളും വിദേശാക്രമങ്ങളും നടക്കുമ്പോഴും നൂറ്റാണ്ടുകൾ നിലനിന്ന സർവകലാശാലകൾ ഭാരതത്തിലുണ്ടായിരുന്നു — ബൗദ്ധ, ഹൈന്ദവ, ജൈന സർവകലാശാലകൾ. ഈ വിദ്യാപീഠങ്ങൾക്ക് എല്ലാ രാജാക്കന്മാരും ഒരുപോലെ ദാനം ചെയ്തുപോന്നു. ബൗദ്ധസർവകലാശാലകളിൽ ഏറ്റവും പ്രധാനം നളന്ദയും വിക്രമശിലയും അജന്തയും ആയിരുന്നു. ഹൈന്ദവസർവകലാശാലകളിൽ പ്രധാനം കാശിയും കാഞ്ചിയും വിദർഭയും മറ്റുമായിരുന്നു.

തക്ഷശില ബുദ്ധന്റെയും മഹാവീരന്റെയും കാലത്ത് തുടങ്ങി. എന്നിട്ടത് അവസാനിച്ചത് ആറാം നൂറ്റാണ്ടിലാണ്. ഗാന്ധാരത്തിന്റെ തലസ്ഥാനമായിരുന്നു. ഇന്ന് പാകിസ്ഥാനിലെ റാവൽപിണ്ടിയിൽ. ഫാഹിയാൻ ഇതിനെപ്പറ്റിയെഴുതി. ഭരതൻ ആണ് സ്ഥാപിച്ചതെന്ന് ഒരു കഥയുണ്ട്; മഹാഭാരതം ആദ്യം പാരായണം ചെയ്തത് ഇവിടെയാണെന്നും. സെന്റ് തോമസ് അവിടം സന്ദർശിച്ചുവെന്ന് വേറൊരു കഥ. അവിടെ അലക്സാണ്ടറുടെ ആക്രമണകാലത്തുതന്നെ ഒരു പരിഷ്കൃതനഗരത്തിന്റെ സൗകര്യങ്ങളെല്ലാം ഉണ്ടായിരുന്നെന്ന് ഉൽഖനനങ്ങൾ തെളിയിച്ചിട്ടുണ്ട്. കുട്ടികൾ അവിടെ ഇരച്ചുകയറി. 1200 കൊല്ലമാണ് ആ സർവകലാശാല നിലനിന്നത്. വിശ്വസിക്കാനാവില്ല. ലോകത്തിലെ ഇന്നത്തെ പ്രധാന സർവകലാശാലകൾക്കൊന്നും ഇത്രയേറെ പഴക്കമില്ല. ഓക്സ്ഫോഡും കേംബ്രിഡ്ജും പാരീസുമൊക്കെ

# അധ്യാപകൻ രാമനെ കണക്ക് പഠിപ്പിക്കുമ്പോൾ കണക്കറിഞ്ഞാൽ പോരാ, രാമനെയും അറിയണം

1200നു ശേഷം ഉണ്ടായ സർവകലാശാലകളാണ്. തക്ഷശില ഹൂണന്മാർ വന്ന് തരിപ്പണമാക്കി. തക്ഷശില എന്നാൽ വെട്ടുകല്ല്. വെട്ടുകല്ലുകൊണ്ടുണ്ടാക്കിയതായിരുന്നു ആ സർവകലാശാല. (ഭരതപുത്രനായ തക്ഷന്റെ ശിലയെന്നും) തക്ഷശിലാ സർവകലാശാലയിൽ പഠിപ്പിച്ചിരുന്നത് ആരൊക്കെയായിരുന്നെന്നോ? പാണിനി തക്ഷശിലയിലെ വ്യാകരണപ്രൊഫസറായിരുന്നു. അവിടത്തെ മെഡിസിൻ പ്രൊഫസർ ചരകൻ ആയിരുന്നു. തക്ഷശില ഏറ്റവും പ്രശസ്തി നേടിയത് വൈദ്യത്തിലായിരുന്നു. ചരകന്റെയും സുശ്രുതന്റെയും ചികിത്സാ പുസ്തകങ്ങൾ യൂറോപ്പിൽ തർജ്ജമ ചെയ്തിട്ടാണ് അവിടെ ആധുനികവൈദ്യശാസ്ത്രത്തിന്റെ അധ്യായം തുടങ്ങുന്നത്. കൗടില്യൻ അവിടെ പ്രൊഫസറായിരുന്നു. രാഷ്ട്രമീമാംസയുടെ എക്കാലത്തെയും വലിയ പ്രൊഫസർ. ഇന്ന് ഇവരെല്ലാം ഉണ്ടായിരുന്നെങ്കിൽ മാസംതോറും പതിനായിരങ്ങൾ ഡോളർ പ്രതിഫലം കൊടുത്ത് അമേരിക്ക ഇക്കൂട്ടരെ കൊണ്ടുപോകുമായിരുന്നു!

തക്ഷശില കഴിഞ്ഞാൽ ഏറ്റവും പ്രധാനപ്പെട്ട വിശ്വവിദ്യാലയം നളന്ദയായിരുന്നു. ആയിരം കൊല്ലം അത് നിലനിന്നു. തെക്കൻബീഹാറിലെ ഈ ബൗദ്ധവിജ്ഞാനകേന്ദ്രം ആറാം നൂറ്റാണ്ടിൽ നരസിംഹബാലാദിത്യൻ പണിയിച്ചതാണെന്നും ആറും പന്ത്രണ്ടും നൂറ്റാണ്ടുകൾക്കിടയിലാണ് ഇതിന്റെ കാലമെന്നും ആനന്ദകുമാരസ്വാമി ഉറപ്പിച്ചുപറഞ്ഞിട്ടുണ്ട്. ബുദ്ധന്റെയും മഹാവീരന്റെയും കാലത്തുതന്നെ നാളന്ദയുടെ തുടക്കം കുറിച്ചിരുന്നെന്ന് അഭിപ്രായപ്പെടുന്ന ചരിത്രകാരന്മാരുമുണ്ട്. അർത്ഥം ശരിയല്ലെങ്കിലും നാളന്ദയുടെ സ്വഭാവം വിവരിക്കാൻ ചിലർ പറയാറുണ്ട്, നാളന്ദ എന്നു പറഞ്ഞാൽ 'ന അലം ദാ' എന്നാണ് എന്ന്. 'കൊടുത്തത് പോരാ' എന്ന്. അധ്യാപനത്തിന്റെ മുദ്രാവാക്യം ആയിരിക്കേണ്ട നാമം! നമ്മുടെ ഇന്നത്തെ സർവകലാശാലകളുടെ പേര് 'കൊടുക്കാനില്ല' എന്നാകാം. എൻസൈക്ലോപീഡിയ ബ്രിട്ടാനിക്കയിൽ നാളന്ദയുടെ ഒരു ചെറിയ പടമുണ്ട്. നാളന്ദ അതിൽ ജീവൻ വച്ചു നില്ക്കുന്നു. തക്ഷശിലയും നാളന്ദയും തമ്മിലുള്ള വ്യത്യാസം പറയാം. തക്ഷശിലയിൽ അധ്യാപകരുടെ വീടുകളിൽ താമസിച്ചാണ് കുട്ടികൾ പഠിച്ചിരുന്നത്. നാളന്ദയിൽ പല കോളേജുകളായിരുന്നു. നാളന്ദയിൽ ഒരുകാലത്ത് വൈസ്ചാൻസലറായിരുന്നത് ശീലഭദ്രൻ എന്ന മഹാപണ്ഡിതൻ ആയിരുന്നു. അക്കാലത്ത് തെക്കുകിഴക്കെ ഏഷ്യയിൽ ശീലഭദ്രനപ്പുറത്ത് മറ്റൊരു പേര് മുഴങ്ങിയിരുന്നില്ല. നിർവ്യാജമായ പാണ്ഡിത്യമായിരുന്നു ശീലഭദ്രന്റെ യോഗ്യത. ഹ്യുയാൻസാങ് ഇവിടെ വന്നത് ശീലഭദ്രന്റെ പ്രശസ്തി കേട്ടിട്ടാണ്. മറ്റൊരാചാര്യൻ നാഗാർജുനൻ ആയിരുന്നു. മഹാപർവ്വതങ്ങളുടെ ദുർഗമമാർഗങ്ങളിൽ വഴിയുണ്ടാക്കി ഹ്യുയാൻസാങ് വിജ്ഞാനഭിക്ഷയ്ക്കായി വന്നു. ആ ചൈനക്കാരൻ ഇവിടെ വന്നപ്പോഴേക്ക് തക്ഷശില തകർന്നുകഴിഞ്ഞിരുന്നു. പന്ത്രണ്ടാം നൂറ്റാണ്ടിൽ മുസ്ലീം രാജാക്കന്മാരുടെ കടന്നാക്രമണത്തിലാണ് നളന്ദ തകർന്നത്. അറിവില്ലാത്തവർ നശിപ്പിക്കുമെന്നേ അർത്ഥമുള്ളു. യഥാർത്ഥ ഇസ്ലാം ചരിത്രത്തിൽ വിജ്ഞാനത്തിന്റെ നിധിപാലകരായിരുന്നല്ലോ. അവിടത്തെ ബുദ്ധഭിക്ഷുക്കളെയും പണ്ഡിതന്മാരെയും മുഴുവൻ കൊന്നു എന്നാണ് പറയുന്നത്. പൂർവ്വകാലചരിത്രം അനവധി തെറ്റുചെയ്തിട്ടുണ്ട്. ആ തെറ്റിനുള്ള പ്രതികാരം അതുതിരുത്തലാണ്, തെറ്റു വർദ്ധിപ്പിക്കലല്ല. അയ്യായിരം കൊല്ലത്തെ ചരിത്രത്തിൽ ഇവിടത്തെ ജനസമൂഹം അനവധി പാതകങ്ങൾ അങ്ങോട്ടും ഇങ്ങോട്ടും ചെയ്തിരിക്കാം. ഇന്നലത്തെ പാതകത്തിന് ഇന്നത്തെ പുണ്യമാണ് പരിഹാരം. അതിവിടത്തെ നേതാക്കന്മാരെ പഠിപ്പിക്കേണ്ടിവരുന്നത് രാഷ്ട്രത്തിന്റെ ബുദ്ധിപരമായ നിസ്സഹായാവസ്ഥയെയാണ് കാണിക്കുന്നത്.



നാളന്ദയിൽ വൈജ്ഞാനികവിഷയങ്ങൾ അനവധി ഉണ്ടായിരുന്നു. പതിനായിരം കുട്ടികളെ ഒന്നിച്ചുപഠിപ്പിച്ചുപോന്നു. നൂറ് പ്രഭാഷണശാലകൾ. ഏറ്റവും പ്രഗല്ഭരായ ഗവേഷകരാണ് നാളന്ദയിൽ പോയി ഉൽഖനനം നടത്തിയത്. ഇന്ത്യയിലെ പുരാവസ്തുശാസ്ത്രത്തിന്റെ സ്ഥാപകനായ കണ്ണിങ്ഹാം, ജോൺ മാർഷൽ, മോർടിമർ വീലർ തുടങ്ങിയവരൊക്കെ. അവരാണ് ഇതൊക്കെ കണ്ടെത്തിയ്. നൂറ് ഗ്രാമങ്ങളിൽനിന്ന് ഈ സർവകലാശാലയ്ക്ക് ധനസഹായം കിട്ടിയിരുന്നു — ജാതിമതഭേദം കണക്കാക്കാതെ. അത്ര വിജ്ഞാനപരമായ ഐക്യമാണ് അന്ന് ഇന്നാട്ടിൽ നടമാടിയിരുന്നത്. നാലുനിലകളുള്ള വലിയ കെട്ടിടങ്ങളായിരുന്നു നളന്ദയിൽ. കേരളത്തിൽ ഇന്നേതെങ്കിലും സർവകലാശാലയ്ക്കുണ്ടോ ഇങ്ങനെയൊരു കെട്ടിടം?

നളന്ദയിൽ പന്ത്രണ്ടുവർഷത്തെ പാഠ്യപദ്ധതിയുണ്ടായിരുന്നു. ഹ്യുയാൻസാങ് അവിടത്തെ അന്തരീക്ഷത്തോട് പ്രേമബദ്ധനായിപ്പോയി. രാവിലെ അദ്ദേഹം ദൂരെനിന്നുകൊണ്ട് നാളന്ദയെ നോക്കുമായിരുന്നു. ഇതൊക്കെ ആരെങ്കിലും നമ്മെ പഠിപ്പിച്ചോ? ശമ്പളം വർദ്ധിപ്പിക്കണമെന്നു മാത്രം ആഗ്രഹമുള്ള ഒരദ്ധ്യാപകസമൂഹത്തിന് രാഷ്ട്രത്തെ നിർമ്മിക്കാൻ സാധിക്കില്ല. ഹ്യുയാൻസാങ് നോക്കുമ്പോൾ, മൂടൽമഞ്ഞ് വന്ന് മൂടിയിട്ട് നാളന്ദയുടെ നാലാം നിലയിലെ ഗോപുരങ്ങൾ കാണാൻ സാധിക്കില്ല. കാവ്യാത്മകമായ ഭാഷയിലാണീ അനുഭവം ആ ജ്ഞാനതാപസൻ എഴുതിയിരിക്കുന്നത്. തക്ഷശിലയിൽ കുറച്ച് ഫീസുണ്ടായിരുന്നു. നളന്ദയിൽ സൗജന്യവിദ്യാഭ്യാസമായിരുന്നു.

അജന്തയിലും സർവകലാശാലയുണ്ടായിരുന്നു. അന്നത്തെ ഏറ്റവും വലിയ കലാപീഠമായിരുന്നു അത്. കലാകാരന്മാരുടെ വിവാഹരംഗമായിരുന്നു അത്. അവർ ഉറക്കത്തിൽ ഉ... ത്തേക്കൈകൊണ്ട് വരയുമ്പോഴും അവലോകിതേശ്വരന്മാർ പിറന്നുവീണുകൊണ്ടിരുന്നു. അജന്തയിൽനിന്ന് നൂറു നാഴിക അകലെ ഒരു വീടുണ്ടത്രേ. അവിടെ രണ്ടാനകൾ തമ്മിലുള്ള ഒരു യുദ്ധം വരച്ചുവച്ചിട്ടുണ്ട്. അത്രയും മനോഹരമായ ഒരു ചിത്രം അജന്താഗുഹകളിൽ ഇല്ലെന്നാണ് ബഷാം കണ്ണാലെ കണ്ട് പറഞ്ഞത്. എനിക്കിത് കാണാൻ കഴിയാഞ്ഞതിൽ ദുഃഖമുണ്ട്.

പ്രാചീനഭാരതത്തിൽ അതിശ്രേഷ്ഠങ്ങളായ പന്ത്രണ്ട് സർവകലാശാലകൾ ഉണ്ടായിരുന്നു — വിക്രമശില, ഉജ്ജയിൻ മുതലായവ. വിക്രമശിലയിൽ വജ്രയാനം എന്ന ബൗദ്ധസിദ്ധാന്തപഠനത്തിനും ഉജ്ജയിനിയിൽ ജ്യോതി

ശ്ശാസ്ത്രത്തിനുമായിരുന്നു പ്രാമുഖ്യം. അതാണ് ഇന്ത്യയുടെ ഭൂതകാലവിസ്മയം.

മുഗളസാമ്രാജ്യം ഇവിടെ വന്നതോടുകൂടി മുസ്ലിംവിദ്യാഭ്യാസത്തിന്റെ ആഗമനം ഉണ്ടായി. മുസ്ലിം വിദ്യാഭ്യാസത്തിന്റെ വലിയ ഒരു പോരായ്മ, അതു പഠിപ്പിച്ചിരുന്ന അധ്യാപകരുടെ വൈജ്ഞാനികമായ സങ്കുചിതത്വമായിരുന്നു. അന്നുതന്നെ അത് പരാമർശവിഷയമായിരുന്നു. ഔറംഗസീബിനെ ഒരു മുല്ല പഠിപ്പിച്ച കഥയുണ്ട് — കഥയല്ല, ചരിത്രവസ്തുത, ഔറംഗസീബ് ചക്രവർത്തിയായിക്കഴിഞ്ഞപ്പോൾ കൊട്ടാരത്തിൽ ജോലി വേണമെന്നു പറഞ്ഞ് മുല്ല ഒരു കത്തയച്ചു. അതിന് ഔറംഗസീബ് കൊടുത്ത ഒരു മറുപടിയുണ്ട്. കേണൽ ടോഡ് എന്ന ഇംഗ്ലീഷുകാരൻ രാജസ്ഥാനിലെ പൂർവ്വകഥകൾ സമാഹരിച്ച് മഹത്തായ ഒരു പുസ്തകം എഴുതിയിട്ടുണ്ട് — Annala and Antiquities of Rajasthan. അതിൽ ഔറംഗസീബിന്റെ കത്ത് പൂർണ്ണമായും പ്രസിദ്ധീകരിച്ചു കാണാം. മുസ്ലീം വിദ്യാഭ്യാസത്തിന്റെ ന്യൂനത മുഴുവൻ ഒരു വിദ്യാഭ്യാസ വിചക്ഷണനെപ്പോലെ ചക്രവർത്തി എഴുതിയിരിക്കുന്നു. ഏകദേശം ആശയം ഇവിടെ പകർത്തുന്നു.

"അങ്ങ് എന്നെ എന്താണ് പഠിപ്പിച്ചത്?" ഞാനൊരു ചക്രവർത്തിയുടെ മകനാണ്. ഞാനൊരിക്കൽ ഒരു ചക്രവർത്തിയാകാനിടയുണ്ട് എന്നു കരുതി രാഷ്ട്രതന്ത്രം എന്ന പഠിപ്പിക്കാം എന്നങ്ങു വിചാരിച്ചോ? അങ്ങെന്നെ അറബി പഠിപ്പിക്കാൻ ശ്രമിച്ചു. പന്ത്രണ്ടുകൊല്ലം പഠിച്ചാൽ മാത്രമേ ഒരാൾക്ക് അറബി പണ്ഡിതനാകാൻ സാധിക്കൂ. താങ്കൾ എന്തുദ്ദേശ്യത്തോടുകൂടിയാണ് എന്നെ അറബി പഠിപ്പിച്ചത്? താങ്കൾ എന്നെ ഭൂമിശാസ്ത്രവും ചരിത്രവും പഠിപ്പിച്ചു. ഇപ്പോഴാണ് എനിക്ക് മനസ്സിലായത്, താങ്കളെപ്പോലൊരു മണ്ടൻ ഭൂലോകത്തുണ്ടായിട്ടില്ല എന്ന്. ഞാൻ അധ്യാപകന്മാരെ ബഹുമാനിക്കുന്ന ഒരാളാണ്. നിങ്ങൾ ഇത്രയും മോശമായ ഒരധ്യാപകനാണെന്ന് അന്നെനിക്ക് അറിയാൻ പാടില്ലായിരുന്നു. അങ്ങ് അന്ന് പഠിപ്പിച്ച ചരിത്രവും ഭൂമിശാസ്ത്രവും എല്ലാം പരമാബദ്ധമാണ്. ലോകരാജ്യങ്ങൾ തമ്മിൽ വേർതിരിച്ചു പഠിപ്പിക്കേണ്ടതായിരുന്നു. എന്റെ പ്രപിതാമഹന്മാരുടെ പേരുപോലും പഠിപ്പിക്കാൻ അങ്ങേക്ക് സാധിച്ചില്ല. എന്നെ തത്ത്വശാസ്ത്രം പഠിപ്പിക്കാമെന്ന് അങ്ങ് എന്റെ പിതാവിനോട് പറഞ്ഞു. ഞാൻ ഇപ്പോൾ ഓർക്കുന്നതാവട്ടെ ഭീകരങ്ങളായ കുറെ പദങ്ങൾ മാത്രം. രാജാവാകേണ്ടിയിരുന്ന എനിക്ക് വേണ്ടത് പഠിപ്പിച്ചിരുന്നെങ്കിൽ, അലക്സാണ്ടർ അരിസ്റ്റോട്ടിലിനെ ബഹുമാനിച്ചതിലേറെ, ഞാൻ അങ്ങയെ ബഹുമാനിച്ചേനേ!

നാം പാഠപുസ്തകങ്ങളിൽനിന്ന് മനസ്സിലാക്കിയ മുഗളചക്രവർത്തിയിൽനിന്ന് എത്ര വ്യത്യസ്തനല്ല ഈ കത്തെഴുതിയ ഔറംഗസീബ്? ഞാൻ വിചാരിക്കുകയാണ്, വേണ്ടതരത്തിലുള്ള വിദ്യാഭ്യാസം അദ്ദേഹത്തിന് സിദ്ധിച്ചിരുന്നെങ്കിൽ, അദ്ദേഹത്തിന്റെ സ്വഭാവത്തിൽ പിന്നീടു പൊന്തിവന്ന തീവ്രമതവിശ്വാസവും മനഃകാഠിന്യവും കുറെയൊക്കെ ലഘൂകരിക്കാൻ കഴിയുമായിരുന്നു എന്ന്. മരണഘട്ടത്തിൽ അദ്ദേഹം വേറൊരു വിശ്രുതമായ കത്ത് എഴുതിയിരുന്നു. തന്റെ രാജകീയജീവിതത്തിൽ താൻ വെളിച്ചം കണ്ടില്ലെന്നും പാതകങ്ങൾ ഒരുപാട് ചെയ്തുപോയിട്ടുണ്ടെന്നും ജീവിതം നിഷ്ഫലമായിത്തീർന്നെന്നും നിർവ്യാജം പശ്ചാത്തപിക്കുന്ന ഒരു ആത്മാവ് അതിൽ പ്രതിഫലിക്കുന്നുണ്ട്.

ഔറംഗസീബിന്റെ കഥ ഞാൻ പറഞ്ഞത് ഒരു കാര്യത്തിനാണ്. ഇന്നത്തെ മുസ്ലീം സമുദായം ഈ ചരിത്രവസ്തുതകളിൽനിന്ന് തങ്ങളുടെ സമുദായത്തെ ഉദ്ധരിക്കുന്നതിന് വിദ്യാഭ്യാസത്തെ നന്നായി ഉപയോഗപ്പെടുത്തുകയും അതിന്റെ വിശ്വവ്യാപ്തമായ പരിധിയിൽ സഞ്ചരിക്കുവാൻ തയ്യാറാകുകയും ചെയ്യുന്നില്ലെങ്കിൽ മുസ്ലീംസമുദായം ഇവിടുത്തെ സങ്കുചിത ബുദ്ധികളായ രാഷ്ട്രീയനേതാക്കന്മാരുടെ പ്രാതലായി മാറിപ്പോകും. ചരിത്രത്തിന്റെ പാഠങ്ങളെ ഓർക്കാനും സത്യം ഉൾക്കൊള്ളാനുമാണ് നാം ഈ ചരിത്രപര്യടനം നടത്തുന്നത്.

ഔറംഗസീബിന്റെ ഈ നിശിതവിമർശനം ഇന്ത്യയിലെ ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെയും കുറ്റപ്പെടുത്തലല്ലേ?

ഏറ്റവും വലിയ അധ്യാപനശാല ജീവിതമാണെങ്കിൽ, ജീവിതം യുദ്ധമയമാണെങ്കിൽ, കുരുക്ഷേത്രമാണ് ഏറ്റവും വലിയ വിദ്യാലയം. അതുകൊണ്ടാണ് കുരുക്ഷേത്രത്തിൽവച്ച് ഒരു ഭഗവാൻ ഒരു ക്ലാസ്സ് എടുത്തത്. ഭഗവദ്ഗീതയുടെ കാര്യമാണ് പറഞ്ഞുവരുന്നത്. ഗീതയുടെ ഏറ്റവും മഹത്തായ ഉപദേശം, താൻ ഉപദേശിച്ചത് അർജ്ജുനൻ നന്നായി ചിന്തിക്കണം എന്നു കൃഷ്ണൻ അവസാനം പഞ്ഞതാണ്. ഗുരു ചോദ്യം ചെയ്യപ്പെടാനാവാത്തയാളാണ് എന്നതാണ് ഭാരതീയസങ്കല്പം എന്നൊരു തെറ്റിദ്ധാരണയുണ്ട്. ശരിയെങ്കിൽ ശ്രീകൃഷ്ണന് പറയാമായിരുന്നു: "ഇതാ, ഞാൻ ഉപദേശിച്ചുകഴിഞ്ഞു. ഈ ഉപദേശം വള്ളിപുള്ളിവ്യത്യാസമില്ലാതെ നടപ്പിലാക്കുക" എന്ന്. പക്ഷേ അങ്ങനെയല്ല പറഞ്ഞത്, "ഞാൻ ഉപദേശിച്ചുകഴിഞ്ഞു. ഇനി നീ വിമർശനബുദ്ധ്യാ ആലോചിച്ചിട്ട് ഇഷ്ടംപോലെ ചെയ്യുക." ഇതാണ് വിജ്ഞാനപരമായ സ്വാതന്ത്ര്യം. ഗീതയിലെ താക്കോൽപദം 'വിമൃശ്യ' എന്നതാണ്. 'വിമൃശ്യ ഏതദ് അശേഷേണ' — ബാക്കിവയ്ക്കാതെ, സമ്പൂർണ്ണമായി വിമർശിക്കണമെന്നാണ് പറഞ്ഞത്. പിന്നെയും ഉപദേശം വരുന്നു: 'യഥേച്ഛസി തഥാ ഗുരു." 'നിനക്ക് എങ്ങനെ തോന്നുന്നുവോ അതുപോലെ ചെയ്യുക.' വിദ്യാഭ്യാസത്തിലെ ആദർശം ഇതാണ് — സ്വതന്ത്രമായി ചിന്തിക്കുക. അതിന്നാണു വിദ്യാഭ്യാസം.

ഇതുതന്നെ ബുദ്ധനും പറഞ്ഞു. ബുദ്ധന്റെ നിർവാണസമയത്ത് ശിഷ്യന്മാരെ അരികിൽ നിർത്തിയിട്ട് പറഞ്ഞു: "അല്ലയോ ഭിക്ഷുക്കളെ, ഞാനീ പറഞ്ഞ വാക്യങ്ങൾ മുഴുവനും നിങ്ങൾ പരീക്ഷിച്ചിട്ട് സ്വീകരിക്കുക. ഞാൻ നിങ്ങളുടെ ഗുരുവായതുകൊണ്ട് സ്വീകരിക്കരുത്" -- "പരീക്ഷ്യ ഭിക്ഷുവോ ഗ്രാഹ്യം മദ്വചോ ന തു ഗൗരവാത്." ശ്രീകൃഷ്ണനും ശ്രീബുദ്ധനും ഒരേ അന്തരംഗഘടനയിൽതന്നെയാണ് അന്തിമമായുള്ള വിദ്യാഭ്യാസസന്ദേശം തന്നത്. അതെല്ലാം എന്നേ മറന്നുപോയില്ല! മാക്സ് മുള്ളർ പത്തൊൻപതാം നൂറ്റാണ്ടിൽ പറഞ്ഞു: "ഇന്ന് ഇന്ത്യയിൽ ഒരു ബിരുദധാരിക്ക് ബുദ്ധിപൂർവ്വമായി ഒരു തെറ്റുപോലും വരുത്താൻ കഴിവില്ല" എന്ന്. നമ്മെ അപമാനിക്കുന്നതിന്റെ അറ്റമാണിത്. ഇന്നത്തെ ഇന്ത്യക്കാർ വരുത്തുന്ന തെറ്റുകൾപോലും ധിഷണാശൂന്യമാണ്. ഈ നിലയ്ക്കാണ് വിദ്യാഭ്യാസം പോകുന്നത്. ഇന്ത്യയിലെ ഒരു സർവകലാശാലയിലെ ഇംഗ്ലീഷ് അധ്യാപകൻ ആനന്ദവർധനൻ എന്ന പേർ കേട്ടിട്ടില്ല. അദ്ദേഹം ഈ രാജ്യത്തുനിന്ന് ഷേക്സ്പിയറെയും മിൽട്ടനെയും യേറ്റ്സിനെയും പഠിപ്പിക്കുന്നു. ഷേക്സ്പിയറെ ഇന്ത്യൻ വിദ്യാർത്ഥികളുടെ ഹൃദയത്തിലേക്ക് ഏത് സേതു ഉപയോഗിച്ചാണ് അദ്ദേഹം കടത്തിവിടുന്നത് എന്നെനിക്കറിഞ്ഞുകൂടാ.

ഇന്ത്യയുടെ വിദ്യാഭ്യാസത്തിന്റെ ചരിത്രം ചില പ്രഭാമയൂഖങ്ങൾ പ്രസരിപ്പിക്കുന്നുണ്ട്. ആ വെളിച്ചമാണ് സ്വീകരിക്കേണ്ടത്.

*(യശ:ശരീരനായ സുകുമാർ അഴീക്കോടിന്റെ പ്രഭാഷണത്തിൽ നിന്നും)*

# രോഗം, വിശ്വാസം അതിജീവനം

തെക്കൻ കേരളത്തിന്റെ മലയോരപ്പച്ചപ്പിലേക്ക് എഴുത്തുകളിൽക്കൂടി മാത്രം പരിചയപ്പെട്ട കഥാപാത്രങ്ങളെ തേടിയുള്ള യാത്ര. മനുഷ്യബന്ധങ്ങളുടെ അജ്ഞേയമായ മേച്ചിൽപ്പുറങ്ങളിൽ അലയാനുള്ള ത്വരയായിരുന്നോ, വന്യപ്രകൃതിയുടെ അത്ഭുതമണിച്ചെപ്പ് തുറന്നുകാണാനുള്ള ആവേശമായിരുന്നോ മനസ്സിൽ മുന്നിട്ടുനിന്നിരുന്നതെന്നറിയില്ല. ഒരുപക്ഷേ, രണ്ടും ഒരേയളവിൽത്തന്നെ ഉണ്ടായിരുന്നിരിക്കാം.


ഡോ. ഖദീജാ മുംതാസ്

കോതമംഗലത്തുനിന്ന് ഇടുക്കിയിലെ ചെറുതോണിയിലേക്കുള്ള അന്തർജില്ലായാത്രയ്ക്കിടയിലാണ് ഞങ്ങളുടെ നാൽവർസംഘത്തിലെ അംഗവും മുൻ മാഗസിൻ എഡിറ്ററുമായിരുന്ന അവസാനവർഷ മെഡിക്കൽ വിദ്യാർത്ഥി, അപൂർവാനുഭവങ്ങളുള്ള ആ സഹയാത്രികനെ പരിചയപ്പെട്ടത്. ഞങ്ങളപ്പോൾ ഇരുണ്ട സന്ധ്യയിലെ ചാറ്റൽമഴയിലും ഇടിമിന്നലിലും കരിമ്പച്ച മുടിയഴിച്ചിട്ടാടുന്ന ചുരത്തിലെ വൃക്ഷക്കൂട്ടങ്ങളിലേക്കും നിഗൂഢതകൾ ഉള്ളിലൊളിപ്പിച്ച മലമടക്കുകളിലേക്കും മാറി മാറി കണ്ണുകൾ പായിച്ച് കൊച്ചുവർത്തമാനങ്ങളിൽ മുഴുകിയിരിക്കയായിരുന്നു.

പ്രിയപുത്രന്റെ വേർപാടിൽ മനമുരുകുന്ന ഒരച്ഛൻ, കുറച്ചുകാലം മുമ്പ്, അവന്റെ ജീവനു താങ്ങായി തന്റെ ഒരു വൃക്ക ദാനം നല്കാൻ അയാൾ സന്നദ്ധനായത് നിറമനസ്സോടെതന്നെയായിരുന്നു. അസാധാരണമായ ഒരു പിതൃപുത്രബന്ധത്തിനു നിദർശനമായി, തന്റെ ശരീരകോശങ്ങളിലല്പം അവന്റെ ശരീരത്തിൽ ജീവിക്കാൻ തുടങ്ങിയപ്പോൾ ആ അച്ഛൻ എത്രമാത്രം കൃതാർത്ഥനായിരിക്കാണണം! പക്ഷേ , അന്ധവിശ്വാസത്തിന്റെ നീരാളിപ്പിണത്തിൽ, ആ മകനും താൻ ഹൃദയപൂർവ്വം അവനെയേല്പിച്ച ജീവന്റെ ചീന്തും മുങ്ങിമറഞ്ഞു പോകുന്നത്, നിസ്സാഹയനായി നോക്കിനിൽക്കേണ്ടി വന്നു ആ പിതാവിന്. സർജറിക്കുവേണ്ടി ചെലഴിക്കേണ്ടിവന്ന ലക്ഷങ്ങളും ഓപ്പറേഷനുശേഷം അച്ഛന്റെ വൃക്ക തിരസ്ക്കരിക്കപ്പെടാതിരിക്കാനായി നിത്യവും ശരീരത്തിലേക്കു ചെലുത്തപ്പെടേണ്ട മരുന്നുകളുടെ ഭാരവും മകനെ അസ്വസ്ഥനാക്കാൻ തുടങ്ങിയപ്പോൾ പരിഹാരം ഉപദേശിച്ചു കൊടുത്തത് പെന്തക്കോസ്ത് വിശ്വാസികളായ അവന്റെ അമ്മയുടെ ബന്ധുക്കൾ: മരുന്നുകൾ ഉപേക്ഷിക്കുക! അതു ദൈവേച്ഛയ്ക്കെതിരത്രേ! പ്രാർത്ഥന; കൂട്ടപ്രാർത്ഥനയിലൂടെ രോഗശാന്തി! രോഗവും നിരാശയും വലച്ച ആ പാവം വൃക്കരോഗിയുടെ മനസ്സ് ദിവ്യാത്ഭുതങ്ങളിലേക്ക് ആകർഷിക്കപ്പെട്ടതിൽ കുറ്റപ്പെടുത്താനാവില്ല. മകൻ മരുന്നുകൾ ഉപേക്ഷിക്കാൻ തുടങ്ങിയത് ആദ്യമൊന്നും അച്ഛനറിഞ്ഞിരുന്നില്ല. വിവരങ്ങളറിഞ്ഞ് തിരുത്താൻ ശ്രമിച്ചപ്പോഴോ, വിശ്വാസത്തിന്റെ മാസ്മരികതയിൽ പെട്ടുപോയ ആ ചെറുപ്പക്കാരൻ അച്ഛനമ്മമാരെ വിട്ട് ബന്ധുജനങ്ങളുടെ സംരക്ഷണത്തിൽ സ്വയം ചുരുണ്ടുകൂടി. അവനെ മോചിപ്പിക്കാനുള്ള അച്ഛന്റെ ശ്രമങ്ങൾ തുടരുന്നതിനിടയിൽത്തന്നെ, അച്ഛന്റെ വൃക്ക അവന്റെ ശരീരം തിരസ്ക്കരിച്ചുകഴിഞ്ഞിരുന്നു. നീരുകെട്ടി വീർത്ത ആ ചെറുപ്പക്കാരന്റെ ശരീരവും അധികം താമസിയാതെ നിതാന്തമായ ക്ഷീണത്തിലേക്കും മയക്കത്തിലേക്കും വഴുതി വീഴുകയും ചെയ്തു...

അന്വേഷിക്കാൻ, കണ്ടെത്താൻ ഭൂമിയിലെ സ്വന്തം നിലനില്പിനെത്തന്നെ സംരക്ഷിക്കാൻ ദൈവം അവന്റെ ദിവ്യശക്തിയിലൊരു പങ്കു മനുഷ്യനു കനിഞ്ഞു നല്കിയിട്ടില്ലേ? നവംനവങ്ങളായ ജീവനോപാധികൾ, പുതുപുതു കണ്ടുപിടിത്തങ്ങൾ, ഔഷധങ്ങൾ, ചികിത്സാശാസ്ത്രങ്ങൾ, ഇവയൊക്കെ ദൈവികമായ ഈ വരദാനത്തിന്റെ ശക്തിയിൽ മനുഷ്യൻ ആർജ്ജിച്ചവതന്നെ. ഈ നേട്ടങ്ങളോ

ടൊക്കെ പുറം തിരിഞ്ഞു നിന്ന് 'ദൈവമേ നീ തന്നെ നേരിട്ടുവന്ന് ഞങ്ങളെ രക്ഷിക്കൂ' എന്നു കേഴുന്ന വങ്കത്തത്തെ അവഗണി ക്കുകയല്ലാതെ ദൈവത്തിനു വേറെന്തു നിവൃത്തി! മനുഷ്യവങ്കത്തത്തിനും അതിന്റെ നിഷ്ഠൂരതയ്ക്കുമിരയായ ആ പിതൃമനസ്സിലെ കോളടങ്ങാൻ, ആ മഹാ ശക്തിയുടെതന്നെ കരങ്ങൾ നീളുമെന്നാ ശിക്കാനേ കഥ കേട്ട ഞങ്ങൾക്കും കഴി യുമായിരുന്നുള്ളു.

അനന്തമായി നീളുന്ന യാത്രകൾക്കിട യിൽ ദൈവവിശ്വാസത്തെ താങ്ങായി നിർത്തി പൊരുതി മുന്നേറുന്നവരെ നേരി ട്ടറിയാൻ കഴിഞ്ഞതും ആ യാത്രയിലെ വലിയൊരനുഭവം. കട്ടപ്പനയ്ക്കും കുമളി ക്കുമിടയിൽ അണക്കരയെന്ന കൊച്ചുഗ്രാ മത്തിൽ അൻപതു സെന്റ് ഭൂമിയിലെ കൊച്ചുവീടിന്റെ പടി കയറിയെത്തിയാൽ നെഞ്ചിലേക്കു ചേരുന്ന കണക്കേ എതിർഭിത്തിയിൽ ക്രൂശിതനായ ക്രിസ്തു രൂപം. എരിയുന്ന മെഴുകുതിരിയിൽ കന്യാ മറിയത്തിന്റെ കാരുണ്യവും ഒപ്പം അഗാ ധദുഃഖവും തുളുമ്പുന്ന മിഴിയിണകൾ!

റെജിയെവിടെ! ബസ്സ് ആക്സി ഡന്റിൽ കൈകാലുകൾ നുറുങ്ങി, തല ച്ചോറിൽ രക്തം കല്ലിച്ചു കുറെനാൾ അബോധാവസ്ഥയിൽ കഴിഞ്ഞ, മോണയും പല്ലുകളും മുഖവും വികൃത മാക്കപ്പെട്ട ചെറുപ്പക്കാരൻ? എഴുത്തുകളി ലൂടെ എന്നെ 'ചേച്ചി'യെന്നു സംബോധന ചെയ്യുന്ന, പ്രാർത്ഥനയിലും ദൈവകാരു ണ്യത്തിലും അടിയുറച്ചു വിശ്വസിക്കുന്ന മിനിയുടെ പ്രിയതമൻ! അയഞ്ഞുതൂങ്ങിയ കുപ്പായത്തിലും ലുങ്കിയിലും തന്റെ മെലിഞ്ഞ ശരീരത്തെയൊളിപ്പിച്ചു, സ്വാധീനം കുറഞ്ഞ കാലുകൾ ഏന്തിവ ലിച്ച് തൊടിയിലെവിടയോ നിന്ന് ധൃതി പ്പെട്ടോടിവന്നു അപ്പോഴവൻ. ഞങ്ങളുടെ വരവ് അറിയിച്ചിരുന്നെങ്കിലും മുഖത്ത് തിരിച്ചറിവിന്റെ ചിരി. മൂന്നുമാസം മുമ്പ് മിനി എഴുതിയ കത്തിൽ, റെജി കുറേശ്ശേ നടന്നുതുടങ്ങിയ കാര്യം എഴുതിയിരു ന്നല്ലോ എന്നു ഞാനോർത്തു. വരാന്തയി ലിട്ട കട്ടിലിൽ, മുറിവുണങ്ങിയ നീണ്ട പാടുകളും സ്ഥാനംതെറ്റി ചേർന്ന എല്ലു കളും ശോഷിച്ച മാംസപേശികളുമുള്ള കാലുകൾ നീട്ടിയിരുന്ന് അവൻ മെഡി ക്കൽ റിപ്പോർട്ടുകളോരോന്നായി ഞങ്ങളെ കാണിച്ചു. അവൻ അബോധാവസ്ഥയിൽ കിടക്കേ, ജനിച്ച ഒന്നരവയസ്സുകാരൻ ജിജി മോൻ അച്ഛന്റെ മടിയിൽ കയറി സ്ഥാനം പിടിച്ചു കഴിഞ്ഞിരുന്നു അതിനിടെ. പൊടിഞ്ഞു തകർന്നുപോയിരുന്ന തലയോ ട്ടിയുടെ, സ്ഥാനം തെറ്റി മുഖത്തെ മാക്സി ല്ലറി സൈനസിലേക്കു കയറിപ്പോയ മുൻപല്ലിന്റെ, രണ്ട് ഓപ്പറേഷനുകൾ കഴി ഞ്ഞ, കമ്പിയിട്ട തുടയെല്ലിന്റെ, മുഴുവൻ നിവർത്താനാവാത്ത വലതുകൈയിന്റെ,

ശേഷം 32–ാം പേജിൽ



## നമ്മിലൊരാൾ

# അപൂർവ്വതകളുടെ അമരക്കാരൻ



പി.എച്ച്. കുര്യൻ IAS

**ജീവൻ രക്ഷാ ഔഷ ധങ്ങളുടെ വില കുറ ച്ചതും പേറ്റന്റ് നേടുന്ന തിനുള്ള നടപടിക്രമ ങ്ങൾ ത്വരിതഗതിയിലാ ക്കിയതും Bullet Kurian എന്ന മറ്റൊരു വിശേഷ ണത്തിനു കൂടിയുടമ യാക്കി.**




**യോഹ 3:3 –** കോട്ടയം സൗത്ത്പാമ്പാടി കുറ്റിക്കൽ സെന്റ് തോമസ് വലിയപള്ളി ഇടവകാംഗം, 1986 ബാച്ച് കേരള കേഡർ സിവിൽ സർവ്വീസ് ഉദ്യോഗസ്ഥൻ പുല്ലുക്കോട്ടയിൽ P.H. കുര്യൻ IAS -ൽ അന്വർത്ഥം. 'ദൈവം വെച്ചു നീട്ടിയ ദാനമെന്നോ, ഉടയവന്റെ കരുണയെന്നോ, ഈശ്വരനിമിത്തമെന്നോ-ദൈവപദ്ധതി എനിക്കജ്ഞാതമാണ്, ഉള്ളൂരിനെ ഉദാഹരിച്ചിദ്ദേഹം: ഈ ലോകത്തിൽ ദൈവം നമുക്കോരോ പദവികൾ തന്നിരിക്കുന്നു. ലോകമാകുന്ന നാടക ശാലയിൽ കൽപ്പിതപദവി എത്രയും ഉത്തരവാദിത്വത്തോടെ ഭംഗിയാക്കുക.' 1959 ജനുവരി 20-ന് 7 സഹോദരിമാർക്ക് ആങ്ങളയായി കുര്യൻ ജനിച്ചപ്പോൾ സാധാരണ കർഷകദമ്പതികളായിരുന്ന, പരേതരായ പി.എം. ഹാബേലിനും, ശോശാമ്മയ്ക്കും മകനെക്കുറിച്ചും, അവന്റെ ഭാവിയെക്കുറിച്ചും പ്രീ പ്ലാനിംഗ് ഇല്ലായിരുന്നു. 26 വർഷത്തെ സിവിൽ സർവ്വീസ് കാലഘട്ടത്തിനു ശേഷം ദൈവപദ്ധതി 2012 ഏപ്രിൽ മാസത്തിൽ കേരള സർക്കാർ IT വകുപ്പ് പ്രിൻസിപ്പൽ സെക്രട്ടറി സ്ഥാനത്തെത്തിച്ചു.

താൻ സേവിച്ച പദവികളിൽ ഹൃദയഹാരിയായത് ഒറീസയിലെ 7 വർഷക്കാലമാണ്. സാമൂഹ്യസേവനം പൂർണ്ണ അളവിൽ നിർവ്വഹിക്കാനായതിന്റെ കൃതാർത്ഥത വാക്കുകളിൽ വ്യക്തം. UNISEF ന്റെ ഭാഗമായി കലഹണ്ടിയിൽ സേവനം ചെയ്തപ്പോഴാണ് ഭാഗ്യസ്മരണാർഹനായ ഡോ. ഒസ്താത്തിയോസ് തിരുമേനി അവിടെ സേവനത്തിനെത്തുന്നത്. നിറയെ സ്വപ്നങ്ങളുമായെത്തിയ പാവപ്പെട്ടവരുടെ സ്നേഹത്തിന്റെ അപ്പോസ്തോലന്റെ വിളി കേൾക്കുവാനുള്ള ഇന്നത്തെ തലമുറയുടെ വൈമുഖ്യം സ്വകാര്യ ദുഃഖമാണ്. പട്ടിണിമരണം എന്ന അന്നത്തെ പത്രവാർത്തയുടെ പൊരുളന്വേഷിച്ചു ചെന്നപ്പോഴാണ് കരുതലിന്റെ അഭാവം മൂലമുള്ള 'അജ്ഞത' മനസ്സിലായത്. ഒരു മുറിവുണ്ടായാൽ അതു വെച്ചു കെട്ടുവാനുള്ള അറിവോ അതിനാവശ്യമായ സഹായമോ ലഭ്യമായിരുന്നില്ല. വിദ്യാഭ്യാസം, ആരോഗ്യ പരിചരണം എന്നീ മേഖലകളിൽ വിവിധ ക്രിസ്തീയ സഭകൾ അവിടെ ചെയ്യുന്ന സേവനങ്ങൾ വിലപ്പെട്ടതാണ്.

Speed-thy name is Indeed Kurian ഇന്റർനെറ്റിൽ ഇദ്ദേഹത്തിനുള്ള വിശേഷണമിപ്രകാരം. ഭാരത സർക്കാർ Patents, Designes & Trademarks-എന്നിവയുടെ കൺട്രോളർ ജനറൽ (C.G) ആയി നിയമിക്കപ്പെട്ട പ്രഥമ IAS ഉദ്യോഗസ്ഥൻ. ഇദ്ദേഹത്തിന്റെ വേഗതയേറിയ നൂതന ചിന്തകൾ ഭാരതത്തിനു പുതുവെളിച്ചം നൽകിയത് തികച്ചും വാസ്തവം. ജീവൻ രക്ഷാ ഔഷധങ്ങളുടെ വില കുറച്ചതും പേറ്റന്റ് നേടുന്നതിനുള്ള നടപടിക്രമങ്ങൾ ത്വരിതഗതിയിലാക്കിയതും Bullet Kurian എന്ന മറ്റൊരു വിശേഷണത്തിനു കൂടിയുടമയാക്കി.

ലഭിച്ച സേവന കാലയളവിൽ പകുതിയായപ്പോഴേ ഈ വകുപ്പ് 'കേടുപാടുകൾ തീർത്ത്' സ്വയം പര്യാപ്തത നേടിയിരുന്നുവെന്നതും. അതിവേഗം-ബഹുദൂരം-സിദ്ധാന്ത പ്രയോക്താവ് പ്രധാനമന്ത്രിയോട് ഇദ്ദേഹത്തെ കേരളത്തിനാവശ്യമാണെന്നു പറഞ്ഞതും യാഥാർത്ഥ്യം.

സിവിൽസർവ്വീസും, ഉന്നതപദവികളും സാധാരണക്കാരന് മരീചികയാണെന്നതിദ്ദേഹം തിരുത്തുന്നു. പ്രതിസന്ധിയിൽ തളരാത്ത ശുഭാപ്തി വിശ്വാസവും, നേട്ടങ്ങളിൽ നിഗളിക്കാത്ത മനസ്സും, പ്രവർത്തിയും എന്റെ ദൈവത്താൽ സകലവും സാധ്യം (Christian Hope) എന്നതും, കഠിനാധ്വാനത്തിനുള്ള മനസ്സുമുണ്ടെങ്കിൽ ധാരാളം ഓർത്തഡോക്സ് യുവാക്കൾക്ക് സിവിൽ സർവ്വീസ് നിഷ്പ്രയാസം. ജീവനത്തിന്റെ വലിമയല്ല ചുരുങ്ങിയ കാലയളവിൽ നാമെന്തു ചെയ്തുവെന്നതാണ് പ്രധാനമെന്നും, നമ്മുടെ മനസ്സ് (അന്തഃ കരണം) തന്നെയാണ് ദൈവമെന്നും, ഉള്ളിലെ ദൈവത്തോട് നീതിപുലർത്താൻ സാധിക്കണമെന്നും, നീതി ഹനിക്കപ്പെടുമ്പോൾ എതിർക്കുന്നത് 'സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാരെന്ന' ചിന്തയോടെയായിരിക്കണമെന്നും പറയുന്നു.

ജീവിത വീക്ഷണങ്ങളിൽ Liberation Theologist ആയ ഇദ്ദേഹമിപ്പോൾ തിരുവനന്തപുരം നാലാഞ്ചിറ ഓർത്തഡോക്സ് ഇടവകാംഗം കൂടിയാണ്. കെമിക്കൽ എഞ്ചിനീയർ കൂടിയായ വെണ്ണിക്കുളം തടിയൂർ സ്വദേശിനി ഉഷ ഭാര്യയും, മെക്കാനിക്കൽ എൻജിനീയർ ഗോഡ്‌ലി കുര്യൻ, M.B.B.S. വിദ്യാർത്ഥി ഹെൻഡ്രി കുര്യൻ എന്നിവർ മക്കളുമാണ്. സൗത്ത് പാമ്പാടി സെന്റ് തോമസ് ഹൈസ്ക്കൂൾ വിദ്യാഭ്യാസവും, കോട്ടയം ബസ്സേലിയോസ് കോളേജിലെ എം.എസ്.സി. കെമിസ്ട്രി ബിരുദവും ഇദ്ദേഹത്തിനവകാശപ്പെടാവുന്നതാണ്. ബംഗളൂരുവിൽ കെമിസ്ട്രിയിൽ ഗവേഷണം നടത്തുമ്പോഴാണ് സിവിൽ സർവ്വീസിലെത്തുന്നത്. കേരളത്തിലും മറ്റു സംസ്ഥാനങ്ങളിലും വിവിധ ഗവ. വകുപ്പുകളുടെ ചുമതലയും, കോട്ടയം, ഇടുക്കി കളക്ടർ എന്നീ സ്ഥാനങ്ങളും വഹിച്ചിട്ടുണ്ട്. കോട്ടയം ജില്ലയിൽ നിർമ്മൽ 2000 എന്ന ശുചിത്വ പരിപാടിയാരംഭിച്ചതിദ്ദേഹമാണ്.

തെളിമയുള്ള നിയമനിർമ്മാണം വഴി Patents, Designs & Trademarks വകുപ്പിൽ വിജയ കാഹളം മുഴക്കിയ പി.എച്ച്. കുര്യൻ എന്ന അപൂർവ്വതകളുടെ പ്രഥമ അമരക്കാരന്റെ യാത്രയയപ്പിൽ ചിലരുടെ കുറിപ്പുകൾ: Nothing Gold Can Stay - പ്രഭാതത്തിന്റെ സ്വർണ്ണ വർണ്ണം നീലാകാശമാകുന്നപോലെയും, പുതുമുകുളങ്ങളുടെ വർണ്ണം ഹരിതാഭമാകുന്നതുപോലെയും. IPO'S Loss is Kerala's Gain - നമ്മുടെ മലയാളത്തിന്റെ നന്മയും ഭാഗ്യവും.... ■

***ഏബ്രഹാം ശെമ്മാശ്ശൻ, പുതുപ്പള്ളി***

## കുരങ്ങിന്റെ കരൾ

ഒരു നദീതീരത്ത് വലിയ ഒരു അത്തിമരം ഉണ്ടായിരുന്നു. നിറയെ പഴങ്ങൾ ഉള്ള ആ അത്തിയിൽ ഒരു കുരങ്ങച്ചൻ വസിച്ചിരുന്നു. അവൻ പഴങ്ങൾ ഭക്ഷിച്ച് ജീവിക്കുകയും വെള്ളത്തിൽ കൂടി അത്തിച്ചുവട്ടിൽ എത്തിയിരുന്ന ഒരു മുതലയ്ക്ക് അവൻ അത്തിപ്പഴങ്ങൾ കൊടുക്കുകയും മുതലയുടെ ഭാര്യക്ക് പഴങ്ങൾ കൊടുത്തുവിടുകയും ചെയ്തിരുന്നു. കുറെക്കാലം കഴിഞ്ഞപ്പോൾ മുതലയുടെ ഭാര്യക്ക് ഒരു ദുർമോഹം ഉണ്ടായി. അത്തിപഴത്തിന് ഇത്രയും സ്വാദ് ഉണ്ടെങ്കിൽ നിത്യവും അത് ഭക്ഷിക്കുന്ന കുരങ്ങിന്റെ കരളിന് എത്രയധികം സ്വാദ് ഉണ്ടായിരിക്കും. അതിനാൽ കുരങ്ങിനെ ഉപായത്തിൽ വീട്ടിലേക്ക് ക്ഷണിക്കണമെന്നും ഇവിടെ വന്നാൽ അവന് രക്ഷ പെടാൻ സാധിക്കുകയില്ലെന്നും അവനെ കൊന്ന് കരൾ എടുക്കാമെന്നും മുതലയുടെ ഭാര്യ പറഞ്ഞു. അടുത്ത ദിവസം വളരെ സ്നേഹമായി മുതല കുരങ്ങിനെ വീട്ടിലേക്ക് ക്ഷണിച്ചു. അതിൻപ്രകാരം മുതലയുടെ പുറത്ത് കയറി അവർ യാത്രയായി. കുറേദൂരം ചെന്നുകഴിഞ്ഞപ്പോൾ ഇനി കുരങ്ങ് രക്ഷപെടുകയില്ലെന്നു ബോദ്ധ്യമായപ്പോൾ മുതല തന്റെ ഉള്ളിലിരുപ്പ് കുരങ്ങിനോട് പറഞ്ഞു. അപകടം മനസിലാക്കിയ കുരങ്ങ് ഒന്ന് ഞെട്ടിയെങ്കിലും തന്റെ ബുദ്ധി പ്രവൃത്തിച്ചു. മുതലയോട് പറഞ്ഞു. കരൾ തരുവാൻ സന്തോഷമേയുള്ളു. എന്നാൽ യാത്രയിലാകുമ്പോൾ-കരൾ അത്തിവൃക്ഷത്തിൽ വച്ചിട്ടാണ് ഞാൻ പോകുന്നത് നമുക്ക് തിരികെ പോയി കരൾ എടുത്തു കൊണ്ട് വരാം എന്നു പറഞ്ഞു. വിഡ്ഢിയായ മുതല അത് വിശ്വസിച്ചു. തിരികെ അത്തിച്ചുവട്ടിൽ എത്തിയ കുരങ്ങ് ഒറ്റച്ചാട്ടത്തിന് മരത്തിന്റെ മുകളിലെത്തി. ദുഷ്ടനായ ചതിയൻ മുതലേ നിനക്ക് പോകാം. ഈ പ്രദേശത്ത് ഇനിയും കണ്ടു പോയേക്കരുത് എന്നു പറഞ്ഞു. ഭാര്യയുടെ വാക്കുകേട്ട് ഇറങ്ങിയ മൂഢനായ മുതല തലതാഴ്ത്തി മാളത്തിലേക്ക് പോയി.

കൂട്ടുകാരെ ഉപകാരം ചെയ്യുന്നവരേ നശിപ്പിക്കാൻ നാം

## വരക്കളരി


സിജിൻ ഡേവിഡ്, ഐക്കാട്


ആൽവിൻ വർഗ്ഗീസ്, വാകത്താനം



## കവിത

### കളവു പറഞ്ഞീടാൻ...

കുഞ്ഞ് - "അമ്മേ! അമ്മേ! തന്നേക്കു
കയ്യിലിരിക്കും പഴമൊന്ന്"

അമ്മ - "കുഞ്ഞിനു കൂറ്റൻ പനിയാണ്,
ഇല്ല തരില്ലീ പഴമൊന്നും"

കുഞ്ഞ് - ഒരു പഴമൊക്കെ തിന്നീടാം
പനിയായാലും, തരികമ്മേ

അമ്മ - പനിയുള്ളോർക്ക് കഴിച്ചീടാൻ
പൊടിയരിയിട്ടൊരു കഞ്ഞി മതി

കുഞ്ഞ് - കഞ്ഞി കുടിച്ചാൽ വളരില്ലാ,
കുഞ്ഞിനു കഞ്ഞി വെറുപ്പാണ്

അമ്മ - കഞ്ഞി വെറുത്താൽ പറ്റില്ലാ
കഞ്ഞി കുടിച്ചേ മതിയാവൂ

കുഞ്ഞ് - കഞ്ഞി കുടിക്കാം, പഴമൊന്ന്
കയ്യിൽ തന്നാൽ തത്സമയം

അമ്മ - അയ്യോ! കുഞ്ഞേ! ചതിവായി
കാക്കയെടുത്തു പഴമെല്ലാം

കയ്യിലിരിക്കും പഴമെല്ലാം
ചെമ്മേപാത്തു പിടിച്ചോതീ
അങ്ങനെ കളവു പറഞ്ഞിടാൻ
കുഞ്ഞിനു പരിചയമുണ്ടാക്കി

വെരി. റവ. പ്രൊഫ. എ. ഡാനിയേൽ കോർ എപ്പിസ്ക്കോപ്പാ





എത്തിയ കുരങ്ങ് ഒറ്റച്ചാട്ടത്തിന് മരത്തിന്റെ മുകളിലെത്തി. ദുഷ്ട നായ ചതിയൻ മുതലേ നിനക്ക് പോകാം. ഈ പ്രദേശത്ത് ഇനിയും കണ്ടു പോയേക്കരുത് എന്നു പറഞ്ഞു. ഭാര്യയുടെ വാക്കുകേട്ട് ഇറങ്ങിയ മൂഢനായ മുതല തലതാഴ്ത്തി മാളത്തി ലേക്ക് പോയി.

കൂട്ടുകാരെ ഉപകാരം ചെയ്യുന്നവരേ നശിപ്പിക്കാൻ നാം തുനിയരുത്. ബുദ്ധി തക്കത്തിലുപയോഗിച്ച് അപകടത്തിൽ നിന്നു നാം രക്ഷ നേടണം.

*ആരോൺ അജി, വടശ്ശേരിക്കര*

കവിത

## യേശുനാഥൻ

സ്നേഹം തുളുമ്പുന്ന കുഞ്ഞു മനസ്സുകളെ
മാറോടണച്ച്
ദുഃഖിച്ചിരിക്കുന്ന ആലംബഹീനരെ
കൈപിടിച്ചുയർത്തി
എന്നെന്നും നമ്മിലൊരുവനായി കർത്താവുണ്ടേ
യേശുനാഥനുണ്ടേ
ഭയപ്പെടേണ്ട മകനേ ഭ്രമിച്ചിടേണ്ട മകളേ
നിന്നെ താങ്ങുവാൻ
താരാട്ടുപാടുവാൻ കർത്താവുണ്ടേ
യേശുനാഥനുണ്ടേ.

*ബിജോയി ബേബി, വെണ്ണിക്കുളം*

**വചനപാത...**

മകനെ, യഹോവയെയും
രാജാവിനെയും ഭയപ്പെടുക.
മൽസരികളോട് ഇടപെടരുത്.
(സദൃ. 24:21)

ആൽവിൻ വർഗ്ഗീസ്, വാകത്താനം



സച്ചു സവെറിയ, പുതുപ്പള്ളി

നിങ്ങൾക്കറിയാമോ ▸▸

## തരീസാപള്ളി

ത്രീസൈ ശുബഹോ എന്ന സുറിയാനി വാക്കിന്റെ തത്ഭവം. കൊല്ല വർഷം ഒന്നാം നൂറ്റാണ്ടിൽ മലങ്കരയിൽ കുടിയേറിയ പേർഷ്യൻ ക്രിസ്ത്യാനികളാണ് (കാദീശന്മാർ-മാർ സാപ്പോർ, മാർ അഫ്രോത്ത്) ഈ പള്ളി സ്ഥാപിച്ചത്. കൊല്ലം നഗരം അഗ്നിക്കിരയാക്കിയതിനെത്തുടർന്ന് പുതുക്കിപ്പണിതതും കച്ചവടകേന്ദ്രമാക്കിയതും ഇവരായിരുന്നുവത്രെ. അതിനുപ്രതിഫലമായി 72 പദവികൾ അടങ്ങിയ ചെപ്പേടുകൾ. തരീസാ പള്ളിക്കാർക്ക് അയ്യനടികൾ തിരുവടികൾ നൽകി. കൊല്ലം ഭദ്രാസനത്തിന്റെ കീഴിൽ സ്ഥിതി ചെയ്യുന്നു.

വെരി. റവ. പ്രൊഫ. എ. ഡാനിയേൽ കോർ എപ്പിസ്ക്കോപ്പാ



കുട്ടിത്തമാശ

## പൊതുയോഗം

***സൺഡേസ്ക്കൂൾ അധ്യാപകൻ :*** *"ചെന്നായ്ക്കളുടെ നടുവിൽ ആടിനെപ്പോലെ ഞാൻ നിങ്ങളെ അയയ്ക്കുന്നു..." ഇത് ആരെ ഉദ്ദേശിച്ചാണ് യേശു പറഞ്ഞത്?*

**വിദ്യാർത്ഥി:** പള്ളിപൊതുയോഗം നടത്തുവാൻ പോകുന്ന അച്ചനെ ഉദ്ദേശിച്ച്.

## താലന്ത്

മുഴുത്ത മദ്യപാനിയായ ഒരാൾ മരിച്ചു. വിദേശത്തായിരുന്ന മക്കൾ ആഘോഷമായി സംസ്ക്കാരം നടത്താൻ തീരുമാനിച്ചു സംസ്ക്കാരത്തിനു തിരുമേനിയെയും വളരെ ദൂരത്തുനിന്നു ബന്ധപ്പെട്ടു സംഘടിപ്പിച്ചു. സംസ്ക്കാര ശുശ്രൂഷക്കിടെ മരിച്ച വ്യക്തിയുമായി യാതൊരു പരിചയവുമില്ലാത്ത മുഖ്യ കാർമ്മികൻ ചരമപ്രസംഗത്തിനായി "ഞാൻ നല്ല പോർ പൊരുതു, ഓട്ടം തികച്ചു, വിശ്വാസം കാത്തു ഇനി നീതിയുടെ കിരീടം എനിക്കായി വച്ചിരിക്കുന്നു" എന്ന് പൗലോസിന്റെ വാക്യം ഉദ്ധരിച്ചുകൊണ്ട് ഈ പിതാവ് നല്ല പോർ പൊരുതി, ഓട്ടം തികച്ചു എന്നു പറഞ്ഞു തുടങ്ങിയപ്പോഴേക്കും ആൾക്കാർ ഗൂഢമായി പുഞ്ചിരിക്കാൻ തുടങ്ങി. കാരണം മദ്യപിച്ചു ബോധമില്ലാതെ റോഡിലൂടെ നടന്നയാളെ കടിക്കാനായി പട്ടി ഓടിച്ചപ്പോൾ കാലുതെറ്റി കനാലിൽ വീണു പരുക്കേറ്റ് ഹോസ്പിറ്റലിൽ കിടന്നാണ് അദ്ദേഹം മരിച്ചത്. പട്ടിയുമായി നല്ല പോർ പൊരുതിയതും കനാലിൽ ഓട്ടം തികച്ചതും ആൾക്കാരുടെ മനസ്സിലൂടെ അപ്പോൾ കടന്നു വന്നു.

*– പ്രൊഫ. ജോസ് വി. കോശി, അടൂർ*








# ധന്യമീ അദ്ധ്യാപനം

സ്മൈത്രണം

ഡോ. സാറാമ്മ വർഗീസ്

വിയറ്റ്നാംകാരനായ തിയാങ് ന്യാച്ഹാൻ എന്ന ലോകപ്രശസ്ത സെൻഗുരുവിന്റെ (Being Peace) എന്ന പുസ്തകത്തിൽ ഒരുമരം നട്ടുവളർത്തുമ്പോൾ അതു നന്നായി വളർന്നില്ലെങ്കിൽ അതിനെ നാം കുറ്റപ്പെടുത്താറില്ല എന്നു പറയുന്നു. അതിന്റെ വളർച്ചയ്ക്കു വേണ്ടത്ര വെള്ളമോ വളമോ ലഭിച്ചില്ലായിരിക്കാം. അല്ലെങ്കിൽ സൂര്യന്റെ കഠിനമായ വെയിലിൽ അതു കരിഞ്ഞു പോയതാകാം. ചെടിയെ നാം പഴി പറയാറില്ല. എന്നാൽ നമ്മുടെ കുഞ്ഞുങ്ങളെ അവർ നാം പ്രതീക്ഷിക്കുന്ന മാതിരി വളർന്നില്ലെങ്കിൽ പലപ്പോഴും പഴിപറയും. ഇതൊരു ഗുണവും ചെയ്യുകയില്ല എന്നാണ് ഈ ഗുരുവിന്റെ ദർശനം. ഒരു ചെടിയെ ശ്രദ്ധിച്ചു വളർത്തുംപോലെ, പഴി പറയാതെ, യുക്തിയോ, വാദമുഖങ്ങളോ, നിരത്താതെ അവരെ മനസ്സിലാക്കാൻ ശ്രമിക്കാനാണ് ഈ സെൻ ഗുരു പറയുന്നത്. നിങ്ങൾ അവനെ/ അവളെ മനസ്സിലാക്കുകയും, മനസ്സിലാക്കാൻ ശ്രമിക്കുന്നു എന്നു കാട്ടുകയും ചെയ്താൽ നല്ല ഫലം ലഭിക്കുമെന്നാണ് സമാധാനപ്രവർത്തകനും കവിയുമായ ഈ സെൻ ഗുരുനിർദ്ദേശിക്കുന്നത്.

അദ്ധ്യാപനത്തിലും ഈ ഉപദേശത്തിന് പ്രസക്തി ഉണ്ടെന്നു തോന്നുന്നു. കോളജിൽ ഇംഗ്ലീഷ് ഭാഷയും സാഹിത്യവും പഠിപ്പിക്കുന്ന അദ്ധ്യാപിക ആയിരുന്നു ഞാൻ. ഡിഗ്രിക്കു പഠിച്ചിരുന്ന കാലത്ത് എന്റെ ആദരവും ആരാധനയും നേടിയ ഹൃദയകുമാരി ടീച്ചർ ഇംഗ്ലീഷ് സാഹിത്യത്തിലെ കാല്പനിക കവിതകൾ പഠിപ്പിച്ചുതരുമ്പോൾ മാനസികമായ വേറൊരു ലോകത്തേക്ക് കൂട്ടിക്കൊണ്ടു പോകുന്ന അനുഭവമാണുണ്ടായിരുന്നത്. ബിരുദാനന്തരബിരുദപഠനകാലത്ത് ആധുനികതയുടെ വാതായനങ്ങൾ തുറന്ന് അതിലേക്ക് കൂട്ടിക്കൊണ്ടു പോയത് പ്രശസ്ത കവിയും നിരൂപകനുമൊക്കെയായിരുന്ന അയ്യപ്പപ്പണിക്കർ സാറാണ്. ഇവരെയൊക്കെപ്പോലെ നന്നായി ഇംഗ്ലീഷ് ഭാഷയും സാഹിത്യവും എന്റെ മുന്നിലിരിക്കുന്ന വിദ്യാർത്ഥികൾക്ക് പറഞ്ഞുകൊടുക്കാനാവുമോ എന്ന് ഞാൻ പലപ്പോഴും എന്നോടു തന്നെ ചോദിച്ചിരുന്നു. എന്നാലാവും വിധം ശ്രമിക്കുകയും ചെയ്തു. ഷേക്സ്പിയറിന്റെ ദുരന്തനാടകമാകട്ടെ, ബർട്രന്റ് റസ്സലിന്റെ ലേഖനങ്ങളാകട്ടെ, മുറ്റത്തെ കൊച്ചുപൂവിനെപ്പറ്റിയുള്ള വേർഡ്സ്വർത്തിന്റെ കവിതയാകട്ടെ, ശ്രദ്ധയോടെ കേൾക്കുന്ന കുട്ടികൾക്ക് പഠിപ്പിച്ചു കൊടുക്കുന്നത് സർഗ്ഗാത്മകമായ ഒരനുഭവം തന്നെയാണ്.

ഓരോ പുനർവായനയിലും വിരിയുന്ന പുതുപുത്തൻ ഉൾക്കാഴ്ചകൾ എ.കെ. രാമാനുജൻ ഒരു കവിതയിൽ ചമ്പകപ്പൂക്കൾ വിരിയുമ്പോൾ അതിന്റെ പ്രത്യേക സുഗന്ധം കാരണം തലവേദന വരുന്ന ഒരു അമ്മയെപ്പറ്റി പറയുന്നു. സ്കൂളിൽ നിന്നും തിരികെ വരുമ്പോൾ കാണുന്ന വിരിഞ്ഞ പൂക്കൾ നിറഞ്ഞ ചമ്പകമരം അമ്മയ്ക്കു തലവേദന നൽകുമെന്ന അറിവ് കുട്ടിയെ നോവിക്കുന്നുണ്ടെങ്കിലും, തലമുറകൾക്ക്, മുടിയിൽ ചൂടാനും, ദേവീദേവൻ മാർക്ക് സമർപ്പിക്കാനുമുള്ള പൂക്കൾ നൽകുന്ന മരത്തെ വെട്ടാൻ അമ്മ സമ്മതിക്കുന്നില്ല. ഈ സ്ത്രീയിലൂടെ, അമ്മയിലൂടെ അത്രയ്ക്ക് വിദ്യാഭ്യാസം ഇല്ലാത്ത സാധാരണ സ്ത്രീകൾപോലും പ്രകൃതിയെയും മരത്തെയും സംരക്ഷിക്കുന്ന രീതിയെ, പ്രകൃതിയും സ്ത്രീയും തമ്മിലുള്ള ആത്മബന്ധത്തെ, eco-feminist

ശേഷം 31-ാം പേജിൽ



## ചുറ്റുവട്ടം

ജോയി കുളനട




## വിവാഹിതരായി



സൗത്ത് പാമ്പാടി കിഴക്കയിൽ കെ. എ. തോമസിന്റെയും, ആനിമോൾ തോമസിന്റെയും മകൻ **ഡോ. പ്രിജിറ്റ് ഏബ്രഹാം തോമസും,** തോട്ടയ്ക്കാട് പാപ്പാലപ്പറമ്പിൽ പോത്തൻ വർഗീസിന്റെയും റജീനാവർഗീസിന്റെയും മകൾ **ഡോ. മിലു സൂസൻ വർഗീസും** തമ്മിലുള്ള വിവാഹം 16-04-12 തിങ്കൾ സൗത്ത് പാമ്പാടി സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളിയിൽ വികാരി ഫാ. മാത്യു വർഗീസ് വലിയ പീടികയിലിന്റെ കാർമ്മികത്വത്തിൽ നടന്നു.

*ആശംസകളോടെ*

ബന്ധുക്കളും, സുഹൃത്തുക്കളും

# CCET

www.ccetbhilai.ac.in



H.G. Dr. Joseph Mar Dionysius
CHAIRMAN - CCET

# CHRISTIAN COLLEGE OF ENGINEERING & TECHNOLOGY

**(Run by St. Thomas Malankara Orthodox Syrian Church Mission, Bhilai)**
Kailash Nagar, Near Industrial Estate P.O., BHILAI -490026, CHHATTISGARH-INDIA, Tel. No. 0788 2286662/3/4

## SALIENT FEATURES

| | |
|---|---|
| 100% Placement for elligible candidates. | In Campus Hostel for boys and girls |
| Scholarships worth Rs. 5 Lakhs / Year | ATM (SBI), NCC, Book Bank Scheme |

## COURSES OFFERED

### U.G. COURSES

| | |
|---|---|
| Civil | - 60 Seats |
| Electrical | - 60 Seats |
| Mechanical | - 120 Seats |
| Computer Science | - 60 Seats |
| Information Technology | - 60 Seats |
| Electronics& Telecommunication | - 120 Seats |

### P.G. COURSES

| | |
|---|---|
| CAD/CAM Robotics | - 18 Seats |
| Nano Technology | - 18 Seats |

## ADMISSION - 2012 (UG & PG)

Application form along with prospectus for B.E. can be obtained from the office in person on payment of ₹1500/- as Cash or by post on payment of ₹1550/- as DD drawn in favor of **"Christian College of Engineering and Technology, Bhilai"** along with the Registration form. Registration Form can be obtained from the website www.ccetbhilai.ac.in .Application form along with prospectus for M.Tech. can be obtained from the office in person on payment of ₹500/- as Cash or by post on payment of ₹550/- as DD drawn in favor of **"Christian College of Engineering and Technology, Bhilai"** along with the Registration form. Registration Form can be obtained from the website www.ccetbhilai.ac.in Application form can be obtained from the below mentioned centers by submitting the registration form duly filled in along with requisite payment by post or in person.

**Fr. Jose K Varghese**
C/o Mr. K.V. Varghese
Kayyalaparambil Jojo Villa
Theepeny North, Thiruvalla; Kerala
Ph. No. 0469 - 2634326
Mob. 9826141686

**Fr. Dr. Abraham Oommen**
Nalathra Poovathummottil
Anickad (P.O.); Mallapally West
Kerala; India Pin - 689585
Mob. 9496873951

## ധന്യമീ അദ്ധ്യാപനം

*28-ാം പേജിൽ നിന്നു തുടർച്ച...*

ചിന്താധാരയെ, ഒക്കെ സംബന്ധിച്ചു പറയുക, പഠിപ്പിക്കുക എത്ര രസകരമാണ്.

അദ്ധ്യാപനത്തിനപ്പുറം വിദ്യാർത്ഥികളുടെ ഹൃദയം തൊട്ടറിയാൻ, അവരുടെ വേദനകൾ കേൾക്കാൻ, കഴിയുന്നതും, മനസ്സിൽ നിന്നും കാർമേഘങ്ങൾ പെയ്തൊഴിഞ്ഞ ലാഘവത്തോടെ, തുറന്നുപറയാൻ പറ്റിയതിന്റെ ആശ്വാസത്തിൽ അവർ പോകുന്നതും, അദ്ധ്യാപകർക്ക്/ ആത്മസംതൃപ്തി നൽകുന്ന അനുഭവം തന്നെ. "ടീച്ചർ ഇതാരോടെങ്കിലും തുറന്നു പറഞ്ഞില്ലെങ്കിൽ എന്റെ ഹൃദയം പൊട്ടിപ്പോകും" എന്നു പറഞ്ഞുവരുന്ന കുട്ടിയോട്, എന്താണ് നിന്റെ വിഷമം എന്നു സഹാനുഭൂതിയോടെ ചോദിക്കാനും, അവർക്ക് പറയാനുള്ളതു ക്ഷമയോടെ കേൾക്കാനും സാധിക്കുകയാണ് അദ്ധ്യാപകർക്കുള്ള ഒരു വലിയ ധർമ്മം. നിന്റെ ദുഃഖങ്ങളിൽ കൂടെ കടന്നു പോകുന്നുണ്ടെന്നും, ആത്മധൈര്യം കൈവിടാതെ പ്രവർത്തിക്കൂ എന്നും അലിവോടെ, തോളിൽ തട്ടി, പറഞ്ഞുകൊടുക്കുന്നത്, ഒരു വിദ്യാർത്ഥിയെ സംബന്ധിച്ചിടത്തോളം വലിയ ആശ്വാസം ലഭിക്കുന്ന കാര്യമാണ്.

ഒരു പ്രത്യേക അനുഭവം മനസ്സിൽ വരുന്നു. വികസനം എത്താത്ത ഗ്രാമപ്രദേശങ്ങളിലെ സ്ക്കൂളുകളിൽ നിന്നും പഠിച്ചുവരുന്ന പല കുട്ടികൾക്കും ആദ്യമായി കോളജിൽ വരുമ്പോൾ ഇംഗ്ലീഷിന് ബുദ്ധിമുട്ടനുഭവപ്പെടും. മറ്റെല്ലാ വിഷയത്തിലും നല്ല മാർക്കു വാങ്ങുന്നുണ്ട്, ഇംഗ്ലീഷിനു ജയിക്കുമെന്ന് തോന്നുന്നില്ല എന്നു പറഞ്ഞു കൊണ്ട് ഉൾനാടൻ ഗ്രാമപ്രദേശങ്ങളിൽ നിന്നും വരുന്ന കുട്ടികൾ ഉണ്ട്. അതിലൊരാളായിരുന്നു ദിലീപ്. ആയിരത്തിത്തൊള്ളായിരത്തി എൺപതുകളിൽ പഠിച്ച അവന്റെ സാമ്പത്തിക ചുറ്റുപാടും പരിതാപകരമായിരുന്നു. കോളജിൽ നടത്തിയ പരീക്ഷകളിൽ അവന്റെ ഉത്തരക്കടലാസുകൾ ശ്രദ്ധിച്ചുനോക്കി, എങ്ങനെയാണ് കുറെക്കൂടെ നന്നായി എഴുതേണ്ടതെന്ന് പരിശീലിപ്പിക്കയും കുറെ ആത്മവിശ്വാസം പകർന്നു കൊടുക്കുകയും ചെയ്തു. നല്ല മാർക്കു വാങ്ങി പ്രീഡിഗ്രി പാസ്സായ അവൻ എൻജിനീയറിംഗിനു പഠിക്കുമ്പോഴും അത്യാവശ്യത്തിനു ഭക്ഷണം കഴിക്കാനും ഫീസടയ്ക്കാനും ഒക്കെ വിഷമിക്കുന്നുണ്ടായിരുന്നു. ഗുരുക്കന്മാരെ ബഹുമാനിച്ചിരുന്ന അവനെ പല അദ്ധ്യാപകരും സ്നേഹിക്കയും സഹായിക്കുകയും ചെയ്തു. പടിപടിയായി ജീവിതത്തിൽ ഉയർന്നുവന്ന അവൻ സ്വന്തം ജീവിതത്തിന്റെ ധന്യമുഹൂർത്തങ്ങളിൽ സ്നേഹം കൊടുത്ത ഗുരുക്കന്മാരെ സ്മരിച്ചു. സ്വന്തമായി വീടു വച്ചപ്പോൾ നിർബ്ബന്ധിച്ച് കൂട്ടിക്കൊണ്ടു പോയതും കാറുവാങ്ങിയപ്പോൾ കൊണ്ടുവന്നു കാട്ടിയതും, വിവാഹത്തിനും, കുട്ടിയുണ്ടായപ്പോഴും അറിയിച്ചതും, എല്ലാം പഴയസ്നേഹത്തിന്റെ ഓർമ്മ പുതുക്കുന്ന ധന്യ നിമിഷങ്ങളായി തോന്നി.

ഒരു വിദ്യാർത്ഥിനിയുടെ വേദനയിൽ കൂടെ നിന്ന മറ്റൊരനുഭവം പറയാം. ഒരിക്കൽ ബിരുദാനന്തരബിരുദ ക്ലാസ്സിൽ ഞാൻ ക്ലാസ് ടീച്ചറായിരിക്കുമ്പോൾ, പെട്ടെന്നുണ്ടായ എന്തോ ആഘാതം മൂലം മനസ്സിന്റെ സമനില കൈവിട്ടുപോയി എന്റെ ഒരു വിദ്യാർത്ഥിനി ഡോക്ടറുടെ അടുത്ത് ചികിത്സയ്ക്കുപോയ അവൾക്ക് ഞാൻ നിരന്തരം സ്നേഹവും കരുതലും ആത്മധൈര്യവും കൊടുത്തിരുന്നു. കുറെ നാൾ ക്ലാസ്സിൽ വരാൻ പറ്റാതിരുന്ന അവൾക്ക് വയ്യെന്നല്ലാതെ എന്തസുഖമാണെന്ന് സുഹൃത്തുക്കൾക്കും മറ്റദ്ധ്യാപകർക്കും അറിയില്ലായിരുന്നു. ഓരോ സെമസ്റ്റർ പരീക്ഷയ്ക്കും മുമ്പ് ചെയ്തു തീർക്കേണ്ടതായ കാര്യങ്ങൾ മറ്റു കുട്ടികളെക്കാൾ സാവധാനത്തിലേ അവൾക്കു ചെയ്തു തീർക്കാൻ കഴിയുമായിരുന്നുള്ളു. ക്ഷമയോടെ അവൾക്കവസരം നൽകി പതിയെ എല്ലാ പരീക്ഷകളും അവൾ എഴുതി പാസ്സായപ്പോൾ അവളുടെയും കുടുംബാംഗങ്ങളുമൊപ്പം ഞാൻ സന്തോഷിച്ചതേറെ. പാസ്സായ ശേഷം അവളെന്നോടു പറഞ്ഞ വാക്കുകൾ ഞാൻ മറന്നിട്ടില്ല. 'ഇതു കഴിയും വരെ ടീച്ചർ ഇവിടെ നിന്നു പോകരുതേയെന്നായിരുന്നു എന്റെ പ്രാർത്ഥന. അതു സാധിച്ചു' എന്ന്.

അദ്ധ്യാപകന്റെ ജീവിതം സാർത്ഥകമാകുന്നത് തലമുറകൾക്ക് അറിവുപകർന്നു കൊടുക്കാൻ കഴിയുമ്പോഴാണ്. അതിലുപരി വിദ്യാർത്ഥിയുടെ കണ്ണിൽ നോക്കുമ്പോൾ കാണുന്ന ദീനതയും ദുഃഖവും അറിയാൻ കഴിയുമ്പോഴും അതിൽ നിന്നും കരകയറാൻ അലിവോടെ ഒരു ചെറുകൈ സഹായം, വാക്കിലൂടെയോ, പ്രവർ ത്തിയിലൂടെയോ കൈമാറുമ്പോഴുമാണ്. പ്രവാചകനിൽ ഖലീൽ ജിബ്രാൻ പഠിപ്പിക്കലിനെപ്പറ്റി ഇങ്ങനെ പറയുന്നു. "ദേവാലയത്തിന്റെ നിഴലിൽ ചരിക്കുന്ന ഗുരു തന്റെ അനുചരങ്ങൾക്ക് പകർന്നു നൽകുന്നത് സ്വന്തം ജ്ഞാനമല്ല, പിന്നെയോ തന്റെ വിശ്വാസവും സ്നേഹവുമാകുന്നു". ഈ വിശ്വാസവും സ്നേഹവും കിട്ടുന്ന വിദ്യാർത്ഥിയുടെ ജീവിതം ഗുരുസ്മരണകളിൽ മധുരം നിറഞ്ഞതാകും. ജീവിതത്തിൽ കയ്പ്പുള്ള അനുഭവം വരുമ്പോഴും ഓർമ്മയുടെ ഈ തുരുത്ത് ഒരു രക്ഷാസങ്കേതമാകും. ●

# മികവിന്റെ അംഗീകാരമായി എ - ഗ്രേഡ്

- **ബത്തേരി സെന്റ് മേരീസ് കോളേജിന് സുവർണ്ണ നിമിഷം**
- **എം.ഒ.സി. കോളേജുകളിൽ എ ഗ്രേഡ് ഇതാദ്യം**
- **വയനാട്ടിലെ ആദ്യ എ-ഗ്രേഡ് കലാലയം**

സുൽത്താൻ ബത്തേരി സെന്റ് മേരീസ് കോളേജിന് ദേശീയ അക്രഡിറ്റേഷൻ കൗൺസിലന്റെ പുനർമൂല്യനിർണ്ണയത്തിൽ എ ഗ്രേഡ് ലഭിച്ചു. 2006-ൽ ബി + ഗ്രേഡ് കിട്ടിയിരുന്നു. നാക് വിദഗ്ധ സമിതി നടത്തിയ വിലയിരുത്തലിനെത്തുടർന്നാണ് പദവി. 1965-ൽ റവ. മത്തായി നൂറനാൽ ആരംഭിച്ച് മലങ്കര ഓർത്തഡോക്സ് സഭയുടെ ഉടമസ്ഥതയിലുള്ള കോളേജിൽ ഇപ്പോൾ വിവിധ ബിരുദബിരുദാന്തര കോഴ്സുകളിലായി 1160 വിദ്യാർത്ഥികൾ പഠിക്കുന്നു. 10 ഡിഗ്രി കോഴ്സുകളും 4 പി.ജി. കോഴ്സുകളും ഇവിടെയുണ്ട്.

വയനാടിന്റെ മാനവശേഷി വികസനത്തിന് കോളേജ് നൽകിയ പങ്ക് നാക് പ്രത്യേകം പരിഗണിച്ചിരുന്നു. അഞ്ച് ദശാബ്ധമായി വയനാട്ടിലെ പിന്നോക്ക ജനതയുടെ ഇടയിൽ ഗുണപരമായി പ്രവർത്തിക്കുന്ന കോളേജ് എന്ന നിലയിൽ പ്രത്യേക പരിഗണനയും ലഭിക്കുകയുണ്ടായി.

റീ-അക്രഡിറ്റേഷൻ സന്ദർശന ചടങ്ങിന്റെ സമാപന സമ്മേളനത്തിൽ പ്രിൻസിപ്പൽ പ്രൊഫ. വർഗീസ് പി. വൈദ്യൻ, അദ്ധ്യക്ഷത വഹിച്ചു. ബത്തേരി ഭദ്രാസനാധിപനും കോളേജ് മാനേജരുമായ ഏബ്രഹാം മാർ എപ്പിഫാനിയോസ് ഗവേണിംഗ് ബോർഡ് സെക്രട്ടറി ജോർജ് മത്തായി നൂറനാൽ, ബർസാർ പ്രൊഫ. സണ്ണി മാത്യു, നാക്- കോർഡിനേറ്റർമാരായ ഡോ. പി.എ. മത്തായി, ഡോ. ജോർജ് മാത്യു എന്നിവർ പ്രസംഗിച്ചു.

 24-ാം പേജിൽ നിന്നു തുടർച്ച...

എക്സറേകൾ, എം.ആർ.ഐ. സ്കാനുകൾ, ഡിസ്ചാർജ് സമ്മറികൾ-മകന്റെ കുസൃതിക്കൈകളിൽപ്പെടാതെ സൂക്ഷിച്ച്, ഓരോന്നോരോന്നായി ഞങ്ങളുടെ കൈകളിലേക്ക്.വലതുതുടയിലെ മുറിവ് ഒന്നരവർഷമായി ഇനിയും ഉണങ്ങിയിട്ടില്ല. പൊട്ടി വേർപെട്ട ഒരെല്ലിൻകഷണം മാംസത്തിൽ കുടുങ്ങിക്കിടക്കുന്നതിനാൽ അതെന്നും നീരൊലിപ്പിക്കുന്ന ദിവസേന ഡ്രസ് ചെയ്യേണ്ട ഒരു തുള അവിടെ അവിശേഷിപ്പിച്ചിരിക്കുന്നു. രണ്ടു മാസംകൂടി നോക്കിയിട്ടും ഉണങ്ങിയില്ലെങ്കിൽ സർജറി ചെയ്ത് എല്ലിൻകഷണം പുറത്തെടുക്കണമെന്ന് കോട്ടയം മെഡിക്കൽ കോളേജിലെ എല്ലുരോഗവിദഗ്ധൻ പറഞ്ഞിരിക്കുന്നു. മുൻപല്ലിനെ താഴ്ത്തിക്കൊണ്ടു വരാൻ മറ്റൊന്ന്! വിധിയെ മനസ്സാ സ്വീകരിച്ചുകഴിഞ്ഞ ആ ചെറുപ്പക്കാരന്റെ മുഖത്ത്, ഇതെല്ലാം വിവരിക്കുമ്പോൾ ഒരു യോഗിയുടെ ശാന്തത, അക്ഷോഭ്യത!

പിന്നെയവൻ ഞങ്ങളെ വീട്ടുമുറ്റത്തേക്കു ക്ഷണിച്ചു. "എന്റെ കൃഷിപ്പണികൾ കാണേണ്ടേ? മുൻവശത്ത് ചാക്കുകളിൽ കുറ്റിമുല്ല, റോസ്, ചികിത്സാച്ചെലവിനായി വീടുൾപ്പെടെ അൻപതു സെന്റു സ്ഥലവും 'ഒറ്റി' കൊടുത്തിരിക്കുകയാണ്. ഒന്നരലക്ഷം രൂപയ്ക്ക്, ആറുവർഷത്തേക്ക്. പറമ്പിലെ ആദായം മുഴുവൻ അവർ കൊണ്ടുപോകും. വീടിനു പുറകുവശത്തു വലിച്ചുകെട്ടിയ പച്ചനെറ്റിന്റെ കുളിർമയിൽ ഓർക്കിഡുകൾ, ആന്തൂറിയം, മറ്റനവധി അപൂർവ അത്ഭുത അലങ്കാരച്ചെടികൾ! നഴ്സറിയോടു ചേർന്നു ആട്ടിൻകൂട്ടത്തിൽ പ്ലാവില കടിച്ചു 'മ്പേ' വിളിച്ചു നാലഞ്ചാടുകൾ. ആട്ടിൻകാഷ്ടം ചെടികൾക്ക്. കുറച്ചു മാസം പോറ്റിക്കഴിഞ്ഞാൽ ആടുകളെ കൂടുതൽ വിലയ്ക്കു മറിച്ചുവിൽക്കും. പിന്നെ പുതിയൊരു ബാച്ച് കുട്ടികൾ. ആടുബിസിനസ്സിന്റെ ചുമതല റെജിയുടെ അച്ഛനാണ്. ആക്സിഡന്റിനു മുമ്പു റെജിക്ക് അണക്കര അങ്ങാടിയിൽ പലചരക്കുകച്ചവടമായിരുന്നു. കടം കയറി കച്ചവടം പൊളിഞ്ഞു. ഏതെങ്കിലും സന്നദ്ധസംഘടനകളെ സഹകരിപ്പിച്ച് റെജിക്ക് ഒരു പെട്ടിപ്പീടികയെങ്കിലും ഒരുക്കിക്കൊടുക്കാമെന്ന് അവിടെയെത്തുന്നതിനു മുമ്പ് യാത്രയ്ക്കിടയിൽ ഞങ്ങൾ ചർച്ച ചെയ്തിരുന്നു. പക്ഷേ, റെജി കൂടുതൽ സർഗാത്മകമായ തന്റെ വഴി തിരഞ്ഞെടുത്തു കഴിഞ്ഞിരിക്കുന്നു. ഒരുപക്ഷേ, ജീവിതത്തിലെ ദുരന്തങ്ങൾ അവനവനെത്തന്നെ കണ്ടെത്താൻ റെജിയെ സഹായിക്കുകയായിരുന്നിരിക്കും.

ഇളംപച്ചനിറത്തിൽ വലിയ മുത്തുകൾ നിറയെ കോർത്ത മാല കണക്കേയുള്ളൊരു അലങ്കാരച്ചെടി കൗതുകത്തോടെ നോക്കുന്നതു കണ്ടതിനാലാകാം ഇറങ്ങാൻനേരം അതിലൊരു പ്ലാസ്റ്റിക് ചട്ടി, തൂക്കിയിട്ട കയറോടെ ഊരിയെടുത്ത് റെജി അടുത്തുവന്നു. "ബുദ്ധിമുട്ടാവില്ലെങ്കിൽ ഇതൊരു കവറിലിട്ടു തരട്ടേ?" നീണ്ട ബസ്സ് യാത്രയിലെ അസൗകര്യമോർത്ത് ഞങ്ങളതു ചെറിയ ഒരു പ്ലാസ്റ്റിക് പാത്രത്തിലെ ഇത്തിരി മണ്ണും ഇത്തിരി വിത്തുകളുമാക്കി ചുരുക്കി. മിനി റെജിമാരുടെ കണ്ണീരും വിയർപ്പുമിറ്റിയ ഒരിത്തിരി കിഴക്കൻ മലയോരമണ്ണ് അങ്ങനെ ഇന്നന്റെ തോട്ടത്തിലുമെത്തിയിരിക്കുന്നു.

പെയിൻ ആൻഡ് പാലിയേറ്റീവ് പ്രവർത്തനവുമായി ബന്ധപ്പെട്ട് ഒത്തിരിയേറെ രോഗാതുരരുടെ വീടുകൾ സന്ദർശിച്ച അനുഭവമുള്ള എന്റെ കൂട്ടുകാരിയും സ്റ്റാഫ് നേഴ്സുമായ ഉഷ മടക്കയാത്രയ്ക്കിടയിൽ പറഞ്ഞു. "ഇവരെക്കാളൊക്കെ കഷ്ടപ്പെടുന്നവരും സഹതാപമർഹിക്കുന്നവരും പക്ഷേ, കോഴിക്കോട്ടുതന്നെ എത്രയുണ്ടെന്നോ" അത്ര കഴിഞ്ഞ് വീട്ടിൽ വച്ചു റെജിയെപ്പറ്റി സംസാരിക്കവേ സംഘാംഗങ്ങളിലെ നാലാമനായ എന്റെ എസ്.എസ്.എൽ.സി. ക്കാരൻ മകൻ പറഞ്ഞതിങ്ങനെ. "ഒരസാധാരണ കഥാപാത്രം. മാതൃകയാക്കാവുന്ന ആൾ."

അല്ലെങ്കിൽത്തന്നെ റെജിയിലേക്കു സഹതാപക്കണ്ണുകളാഴ്ത്താൻ നാമെന്തിനു വ്യഗ്രതപ്പെടണം! ഉണങ്ങാത്ത വ്രണവും വൈകല്യമുള്ള കാലിൽ മുഷിഞ്ഞൊരു പുതപ്പും വലിച്ചിട്ട് നിവരാത്ത വലംകൈ നോക്കി നെടുവീർപ്പിട്ട് മനോവീര്യംകെട്ടൊരു സഹതാപചിത്രമായി റെജിയെ കണ്ടെത്താതിരുന്നതിൽ നമുക്കാഹ്ലാദിച്ചുകൂടേ? തെക്കൻ മലയോരകത്തിന്റെ ഉത്പതിഷ്ണുതയ്ക്കും തളരാത്ത ഇച്ഛാശക്തിക്കും നന്ദിപറയുക. റെജിയെ കാണാൻ കണ്ണുകളും മനസ്സും നമുക്ക് മുകളിലേക്കുയർത്താം.

*(കോഴിക്കോട് മെഡിക്കൽ കോളേജ് ഗൈനക്കോളജി വിഭാഗം പ്രൊഫസർ. കോഴിക്കോട്, തൃശൂർ മെഡിക്കൽ കോളജുകളിൽ ജോലി ചെയ്തിട്ടുണ്ട്. സൗദി അറേബ്യയിൽ മിനിസ്ട്രി ഓഫ് ഹെൽത്തിൽ ഏഴുവർഷം ഗൈനക്കോളജിസ്റ്റായിരുന്നു. കേരള സാഹിത്യ അക്കാദമി അവാർഡ് ജേതാവാണ്).*

■

11-ാം ചരമവാർഷികം, 2012 മെയ് 9

ജനനം : 06.04.1930



മരണം: 09.05.2001

## ഫാ. റ്റി. ജി. സഖറിയ
## (മാനേജർ മലങ്കരസഭ)

"ആചാര്യശ്രാ മരിഹാ കൂദാശകളർപ്പിച്ച-
ഈ ആചാര്യന്നരുക പുണ്യം, - നാഥാ! സ്തോത്രം"

## പദപ്രശ്നം-29, ശരിയുത്തരം

**വിജയി:- ജെസ്സി മാത്യു, പുനലൂർ**

2. അന്നമ്മ കോശി, കുമ്പനാട്; 3. അന്നമ്മ ഡേവിഡ്, കോഴഞ്ചേരി; 4. അന്നമ്മ ചാക്കോ, നിരണം; 5. അന്നമ്മ ചെറിയാൻ, പുത്തൻകാവ്; 6. അമ്മിണി സക്കറിയ, പഴഞ്ഞി; 7. അമ്മിണി കുഞ്ഞ്കുഞ്ഞ്, തലവൂർ; 8. അന്നമ്മ തോമസ്, നരിയാപുരം; 9. ആൻ മറിയം കോശി, കടമ്പനാട്; 10. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 11. ആലീസ് നൈനാൻ, എരുമേലി; 12. ആനി സഖറിയ, തിരുവനന്തപുരം; 13. ആനി എൽസാ വർഗീസ്, പത്തനാപുരം; 14. ആൻസി അന്ന തോമസ്, തിരുവനന്തപുരം; 15. ആനി ചെറിയാൻ, കാവുംഭാഗം, തിരുവല്ല; 16. എബിൻ വിനോദ്, അയ്മനം; 17. എത്സാ മേരി എബ്രഹാം, കോട്ടയം; 18. എലിസബത്ത് ജോർജ്, ചെന്നൈ-37; 19. എലിസബത്ത് ജോർജ്, ചെന്നൈ-37; 20. എലിസബത്ത് വർഗീസ്, പുനലൂർ; 21. പി.ഒ. എബ്രഹാം, അയ്മനം; 22. എൻ.പി. എബ്രഹാം, പനയമ്പാല; 24. ഡോ. ഏലിയാമ്മ ഐസക്ക്, പുത്തൂർ; 25. എബ്രഹാം വർഗീസ്, ബുധനൂർ; 26. ഏലിയാമ്മ പൗലോസ്, പുതുപ്പള്ളി; 27. ഏലിയാമ്മ പൗലോസ്, വയനാട്; 28. ഏലിയാമ്മ തോമസ്, നിരണം; 29. കെ.സി. എലിസബത്ത് തമ്പി, കൊച്ചി-36; 30. ബാബുക്കുട്ടി വി. തലവൂർ; 31. ബേബി വർഗീസ്, കോട്ടയം; 32. ബെന്നിക്കുട്ടി കെ. പത്തനാപുരം; 33. ബീനാ ജോൺ, ഹരിപ്പാട്; 34. ബീന വർഗീസ്, കോട്ടയം; 35. ബെൻസി അന്ന

ശേഷം 33-ാം പേജിൽ



# മലങ്കരസഭ
## പദപ്രശ്നം




| | | | | | | |
|---|---|---|---|---|---|---|
| 1 | 2 | | | 3 | | 4 |
| 5 | | | ■ | 6 | | |
| | | ■ | 7 | | 8 | |
| 9 | | 10 | | | | |
| 11 | | | | 12 | | 13 |
| | | | | | 15 | |
| | 16 | | ■ | 17 | | |

### വലത്തോട്ട്

1. നോമ്പിലെ 36-ാം ഞായറാഴ്ച ആചരിച്ചു വരുന്ന ഒരു പ്രധാന സഭാ ദിവസം (6)
5. റോമിൽ ഒന്നാമത്തെ പ്രാവശ്യം പൗലോസ് തടവിലാക്കപ്പെട്ടപ്പോഴുള്ള കൂട്ടാളി. രണ്ടാംതവണ ബന്ധനസ്ഥനായപ്പോൾ ഇദ്ദേഹം ഓടിപ്പോയി (3)
6. ലോത്തിന്റെ മൂത്ത മകളുടെ മകൻ (3)
8. സോർ പട്ടണത്തിനു സമീപമുള്ള ഒരു തുറമുഖം. യിസ്രായേല്യർ കനാൻ പിടിച്ചടക്കിയപ്പോൾ ആശേർ ഈ പട്ടണം പിടിച്ചില്ല (2)
9. മണവാളനും മണവാട്ടിയും തമ്മിലുള്ള സ്നേഹത്തെക്കുറിച്ച് വിവരിക്കുന്ന ബൈബിൾ ഗ്രന്ഥം (4)
11. ഹോര്യനായ യേസരിന്റെ പുത്രന്മാരായി ദേശത്തിലെ പൂർവ്വനിവാസികളായ ഏഴുപേരിൽ ഒരാൾ (2)
12. കൂട്ടുകാരൻ എന്നർത്ഥം (2)
14. ഇവന്റെ ഭവനക്കാരിൽ കർത്താവിൽ വിശ്വസിച്ചവർക്ക് മാത്രം വന്ദനം ചൊല്ലുവാൻ പൗലോസ് റോമാ ലേഖനത്തിൽ പറഞ്ഞിരിക്കുന്നു (5)
16. യേശുവിന്റെ വംശാവലിയിൽ പൂർവ്വികനായ ഒരാൾ. ഒരു ദേശത്തിനും ഈ പേരുണ്ട് (2)
17. കാവൽക്കാർക്ക് പറഞ്ഞുവരുന്ന ഒരു പേര് (8)

### താഴോട്ട്

1. മിര്യാം മരിച്ച സ്ഥലം (3)
2. വർത്തമാന പുസ്തകം എന്ന സഞ്ചാര സാഹിത്യം എഴുതിയ വൈദികന്റെ പേര് പാറേമ്മാക്കൽ...........എന്നാണ് (6)
3. ഏദോമിന്റെ അതിർത്തിക്കരികെ തെക്കേ അറ്റത്ത് യഹൂദാഗോത്രത്തിനുള്ള പട്ടണങ്ങളിൽ ഒന്ന് (3)
4. പരിശുദ്ധ നോമ്പ് തുടരുന്ന ദിവസം നടത്തുന്ന നിരപ്പിന്റെ ശുശ്രൂഷ (4)
7. സുറിയാനി സംഗീതത്തിലെ ഒരു വിഭാഗത്തിനു പറയുന്ന പേര്. സംഭാഷണ രൂപത്തിലാണ് ഈ ഗീതങ്ങളിൽ പലതും (3)
8. ഞാണിന്മേൽ തൊടുത്തുവിടുന്ന ഒരു ആയുധം (3)
10. യഹോയാക്കീമിന്റെ പുത്രന്റെ പേര്. എന്റെ രാജാവ് ഉന്നതനാകുന്നുവെന്നർത്ഥം (4)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**പദപ്രശ്നം, മലങ്കരസഭ മാസിക**
**കാതോലിക്കേറ്റ് അരമന, ദേവലോകം പി.ഒ, കോട്ടയം-04**

**ഉത്തരങ്ങൾ അയയ്ക്കേണ്ട**
**അവസാന തീയതി : 10-06-2012**

11. ആരു മൂലമാണ് ഇത് ഉണ്ടായതെന്നറിയുവാൻ ചീട്ടിയിട്ടപ്പോൾ ചീട്ട് യോനായ്ക്ക് വീണു (3)
12. യാക്കോബും ലാബാനും തമ്മിൽ സൗഖ്യം ചെയ്ത സ്ഥലം. കാവൽ ഗോപുരം എന്നാണർത്ഥം (3)
13. യിസഹാക്കിന്റെ ഇരട്ടമക്കളിൽ ആദ്യത്തേയാൾ (3)
15. നവോമി സ്വയം സ്വീകരിച്ച പേര് (2)

---

*32-ാം പേജിൽ നിന്നു തുടർച്ച...*

ഈപ്പൻ, എറണാകുളം; 36. ബെൻസി വിത്സൺ, നരിയാപുരം; 37. ബിജി മാത്യു, നെലില്യാടി, കർണാടക; 38. ചിന്നമ്മ ജോൺ, കൊട്ടാരക്കര; 39.ചെറിയാൻ വർഗീസ്, ആലപ്പുഴ; 40. എം.ജെ. ഈപ്പൻ, ചെന്നൈ-18; 41. കെ. കെ. ഡാനിയേൽ, മുഖത്തല; 42. കെ. ജോർജ്, അതിരുങ്കൽ; 43. ജോർജ് മാത്യു, കോഴഞ്ചേരി; 44. ജോർജ് മാത്യു, പിടവൂർ; 45. ഹന്നാ പുന്നൂസ്, അയ്മനം; 46. എത്സാ മേരി, കോട്ടയം; 47. എലിസബത്ത് പി.വി. വാകത്താനം; 48. ജോയൽ എബ്രഹാം, കോട്ടയം; 49. ജോഷ്വാ കെ. എ. കോട്ടയം; 50. ജെനു ജോസഫ്, ചെന്നൈ 57; 51. ജെസ്സി മാത്യു, പുനലൂർ; 52. ജെസ്സി കെ. വർഗീസ്, തുമ്പമൺ; 53. കുഞ്ഞൂഞ്ഞമ്മ വർഗീസ്, കൊട്ടാരക്കര; 54. കുഞ്ഞമ്മ പൈലി, കോലഞ്ചേരി; 55. കുഞ്ഞുമോൾ ജോൺ, തലവൂർ; 56. കുഞ്ഞമ്മ വർഗീസ്, കൊട്ടാരക്കര; 57. കുഞ്ഞുമോൾ ജോർജ്, കാർത്തികപ്പള്ളി; 58. ലില്ലിക്കുട്ടി കെ. തേവലക്കര; 59. ലിസി വർഗീസ്, തിരുവല്ല; 60. അധ്വ ലൈലാ പോൾ, തിരു.; 61. ലൂക്കോസ് എബ്രഹാം, ന്യൂയോർക്ക്; 62. മറിയം മാത്യു, കുണ്ടറ; 63. മറിയാമ്മ വർഗീസ്, ആനിക്കാട്; 64. മറിയാമ്മ തോമസ്, ഇലവുംതിട്ട; 65. മേരിക്കുട്ടി ഡാനിയേൽ, തലച്ചിറ; 66. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 67. മേരിക്കുട്ടി കോശി, മാവേലിക്കര; 68. മാത്യൂസ് ജോൺ, പുനലൂർ; 69. മോളി മാത്യൂസ്, നാരങ്ങാനം; 70. മിനി സഖറിയ, തിരുവല്ല; 71. മാത്യു വർഗീസ്, തിരുവല്ല; 72. ഓമന തോമസ്, കോട്ടയം; 73. ഓമന രാജൻ, ഹൈദരാബാദ്; 74. ഓമന ചാക്കോ, നിരണം; 75. റാഹേലമ്മ തോമസ്, തുവയൂർ; 76. രെഞ്ചിനി റെജി, കളമശേരി; 77. റിയ ആൻ ബിനു, എറണാകുളം; 78. റോസമ്മ വർഗീസ്, ഭരണിക്കാവ്; 79. റോസി ജോയി, കോയമ്പത്തൂർ 25; 80. റോസമ്മ കുഞ്ഞുമോൻ, ആയൂർ; 81. ഷേർളി അലക്സാണ്ടർ, അടൂർ; 82. ഷാരോൺ മേരി മാത്യു, തിരുവനന്തപുരം; 83. ഷൈനി തോമസ്, ഇൻഡോർ; 84. സരള പോൾ, കോലഞ്ചേരി; 85. സാറാമ്മ യോഹന്നാൻ, ഏനാത്ത്; 86. സൂസൻ മാത്യു, കോച്ചി-21; 87. സൂസമ്മ മാത്യു, നാരങ്ങാനം; 88. സൂസമ്മ വർഗീസ്, മാവേലിക്കര; 89. സൂസൻ ജോർജ്, നിരണം; 90. സാറാമ്മ ജോർജ്, തമ്പി, തിരി.; 91. സുജ മോൻസി, ബാംഗ്ലൂർ; 13; 92. താരാ മേരി കോശി, കോട്ടയം; 93. തോമസ് വർഗീസ്, കരിക്കം; 94. ട്രീസാ ചെറിയാൻ തരകൻ, ബാംഗ്ലൂർ-54; 95. വത്സമ്മ ജോൺപോൾ, ഉള്ളന്നൂർ; 96. വത്സമ്മ സഖറിയ, മുംബൈ; 97. വത്സമ്മ മത്തായി, തിരു.; 98. എ.ജെ. വർഗീസ്, ഹൈദരാബാദ്; 99. യോഹന്നാൻ വർഗീസ്, പത്തനാപുരം; 100. സക്കറിയ തോമസ്, തിരുവനന്തപുരം; 101. സഖറിയ യോഹന്നാൻ, വടവുംകോട്.

**പദപ്രശ്നം-29-ശരിയുത്തരം**

| | | | | | | |
|---|---|---|---|---|---|---|
| 1 അ | 2 പ | ട | 3 കു | 4 ക | ല്പ | 5 ന |
| 6 പേ | ടി | ■ | റേ | യ | ■ | ത്ത് |
| ക്ഷി | 7 മി | ഷ്യ | ന | റി | 8 അ | 9 ക |
| ക്ക | ■ | 10 സു | 11 സി | 12 ഇ | ക്കോ | ന്യ |
| ണ | 13 മെ | 14 മോ | സ | 15 ര | ■ | 16 ക |
| 17 മേ | 18 നീ | റോ | 19 ര | ക്ത | നി | ലം |

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക:**
**ഫാ. തോമസ് മാത്യു, കൊട്ടാരക്കര**
**ഫോൺ: 9847555113)**

# സ്നേഹദീപം

(സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ-SGOC)

## ധനസഹായ അപേക്ഷാ ഫോറം

ഏത് തരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു . . . . . . . . . . . . . . . . . . . . . . . .

പേര് . . . . . . . . . . . . . . . . . . . . . . .വയസ്സ് . . . . . . . . . തൊഴിൽ . . . . . . . . . . . . . . . . .

മേൽവിലാസം (പിൻകോഡ് സഹിതം). . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .

. . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .

വിദ്യാഭ്യാസ യോഗ്യത . . . . . . . . . . . . . . . . .പ്രതിമാസ വരുമാനം . . . . . . . . . . . . . . . . . .

ഇടവക . . . . . . . . . . . . . . . . . ഭദ്രാസനം . . . . . . . . . . . . . . .ഭൂസ്വത്ത് വിവരം. . . . . . . . . . . .

ഇടവകയിലെ ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം . . . . . . . . . . . . . . . . . . . . . .

ഇതിനു മുമ്പ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ? . . . . . . . .സഹായം ലഭിച്ചിട്ടുണ്ടോ? . . . . . . . . . . . . . . .

ഉണ്ടെങ്കിൽ : വർഷം . . . . . . . . . . . .എന്താവശ്യത്തിന്. . . . . . . . . . എന്ത് തുക ലഭിച്ചു . . . . . . . . . .

***കുടുംബാംഗങ്ങളുടെ/ ആശ്രിതരുടെ പൂർണ്ണവിവരം.***

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

അപേക്ഷകന്റെ ഒപ്പ്. . . . . . . . . . . . . . . . . . . . . . . .സ്ഥലം/തീയതി . . . . . . . . . . . . . . . . . . . . .

എല്ലാ അപേക്ഷയോടൊപ്പവും ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും, പൂർണ്ണമായ മേൽവിലാസവും, പള്ളിയുടെ ലെറ്റർപാഡിൽ സീലും ഉണ്ടായിരിക്കണം.

**അപേക്ഷകരുടെ ശ്രദ്ധക്ക്**

1. ചികിത്സാ സഹായത്തിന് മൂന്ന് മാസങ്ങൾക്കുള്ളിലുള്ള മെഡിക്കൽ സർട്ടിഫിക്കറ്റ് കൂടെ ഉണ്ടായിരിക്കേണ്ടതാണ്. മാരകരോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്ക് പരിമിതമായ ധനസഹായം നൽകുന്നു.
2. വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരക രോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. വിവാഹസഹായത്തിനു ദേശകുറിയുടേയോ, വിളിച്ചുചൊൽ കുറിയുടേയോ കോപ്പിയും, വികാരിയുടെ ശുപാർശകത്തിൽ കമ്മറ്റിക്കാരുടെ പേരും ഒപ്പും ഉണ്ടായിരിക്കണം.
3. വിദ്യാഭ്യാസ സഹായത്തിനു അവസാന വർഷ പരീക്ഷയുടെ മാർക്ക് ലിസ്റ്റും, ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കേറ്റും, പഠനത്തിൽ സമർത്ഥനാണെന്നുള്ള വികാരിയുടെ ശുപാർശക്കത്തും ഉണ്ടായിരിക്കണം.
4. ഭവനനിർമ്മാണ സഹായത്തിനും, ജീവസന്ധാരണത്തിനും വികാരിയുടെ ശുപാർശ കത്തിൽ കമ്മറ്റിക്കാരുടെ പേരും ഒപ്പും കമ്മറ്റിയുടെ പൂർണ്ണ ഉത്തരവാദിത്തത്തിൽ പണിപൂർത്തീകരിച്ചു കൊള്ളാം എന്ന ഉറപ്പും ഉണ്ടായിരിക്കണം.
5. ചികിത്സാ സഹായം ഒഴികെ മറ്റ് സഹായങ്ങൾക്ക് ഓർത്തഡോക്സ് സഭാ വിശ്വാസികളല്ലാത്തവർ അപേക്ഷിക്കുവാൻ അർഹരല്ല. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.
6. മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും ശുപാർശയും സഹിതം സാധാരണ തപാലിൽ "Office Co-ordinator, SGOC, Basil Jubilee Centre, Bethany Aramana, Thiruvalla, Kerala - 689 101" എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. രേഖകൾ ഇല്ലാത്തതും, അപൂർണ്ണമായതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

# മധുരച്ചൂരൽ

"A teacher affects eternity; we can never tell where his influence stops" - Henry Brooks Adams

രോഹിണി വർഗീസ്,
തിരുവല്ല

"ഏഴുപത്തോ ഏറെ ആയാൽ എൺപതുമാത്രം, നീളമായുസ്സതു നിനച്ചാൽ കഷ്ടതമാത്രം...." പതിഞ്ഞ സ്ത്രീസ്വരത്തിൽ പാട്ടുയരുന്നു. വലിയ പോർട്ടിക്കോ നിറയെ മനുഷ്യർ. അകത്തേക്കു കടന്നു. കൊളോണിന്റെയും സാമ്പ്രാണിയുടെയും ഗന്ധം. അവിടെ പെട്ടിയിൽ എന്റെ ഹൈസ്കൂൾ അദ്ധ്യാപിക പ്രിയ ബേബിടീച്ചർ.... പൂക്കളാൽ മൂടപ്പെട്ട്. വിങ്ങലോടെ വെളുത്ത റോസാപുഷ്പങ്ങളുടെ റീത്ത് സമർപ്പിച്ച്, വാത്സല്യത്തോടെ ആ തണുത്ത നെറ്റിയിൽ ഒന്നു തലോടി കുറച്ചു സമയം നിന്നു. മെല്ലെ കാലിൽ തൊട്ടു വന്ദിച്ചു, പിൻനിരയിലൊരു കസേരയിലേക്കൊതുങ്ങി. കണ്ണുകളിൽ അപരിചിതത്വം നിറഞ്ഞ സ്ത്രീകൾ കൗതുകത്തോടെ എന്നെ നോക്കി.

88 വയസ്സ്! മനുഷ്യായുസ്സിൽ എത്തിപ്പെടാവുന്നതിന്റെ അങ്ങേ അറ്റം. തിരിച്ചറിയാൻ പറ്റാത്തതുപോലെ ആ മുഖം തികച്ചും ഉണങ്ങി, ചുരുങ്ങിപ്പോയിരിക്കുന്നു. അങ്ങിനെ നോക്കി ഇരിക്കെ ആ തലമൂടിയ കസവു കവിണിയും, വെള്ള വസ്ത്രങ്ങളും ഒരു 46 വർഷങ്ങൾ പുറകിലേക്കെന്നെ കൊണ്ടുപോകുന്നു....

അറുക്കാൻ കൊണ്ടുപോകുന്ന കുഞ്ഞാടിനെപ്പോലെ തലയും താഴ്ത്തി, കണ്ണു നിറഞ്ഞൊരു പതിനാലു വയസ്സുകാരി. ചുറ്റും ഭയത്തിന്റെ നിഴൽ വീണു കറുത്ത കണ്ണുകളുമായി കുറെ നീലപ്പാവാടക്കാരികൾ നിശ്ശബ്ദരായി, ഊഴവും കാത്ത്.... തൂവെള്ള മുണ്ടും ചട്ടയും ധരിച്ച്, കസവിന്റെ നേർത്തകരയുള്ള കവിണി ഒരു ബ്യൂട്ടിഷ്യന്റെ കരവിരുതോടെ അടുക്കി തോളിലിട്ട് തിളങ്ങുന്ന ചെറിയ പിന്നും കുത്തി, കൈയിൽ ഒറിജിനൽ ചൂരൽവടിയുമായി ക്ലാസ്ടീച്ചറും ഇംഗ്ലീഷ് അദ്ധ്യാപികയുമായ ബേബിടീച്ചർ അരിശവും സങ്കടവും കൊണ്ട് തൊണ്ടയിടറി.... "എന്താടോ മോണിട്രസ്സേ, തന്റെ കുട്ടികളാരും എന്താ ഹോംവർക്കു ചെയ്യാതെ വന്നത്?"

ചൂരലിന്റെ ആംഗ്യത്താൽ പെൺകുട്ടിയുടെ വിറയാർന്ന ഇടതുകൈ മെല്ലെ ഉയർന്നു മുമ്പോട്ട് നീളുന്നു. പ്ടേ, പ്ടേ, പ്ടേ - കനത്ത മൂന്നടി ആ മൃദുലമായ കൈവെള്ളയിൽ പതിച്ചുയരുന്നു. അടിയുടെ വേദന അവളുടെ വിടർന്ന മിഴികളിൽ തീ പാറിയ്ക്കുന്നുണ്ട്. കൈവെള്ളയോടൊപ്പം അപമാനത്താൽ നീറിപ്പുകഞ്ഞു ചുവന്ന മുഖവും. ക്ലാസ്സിൽ ഒന്നാം റാങ്ക്, മുഴുവൻ ഹോംവർക്കും തീർത്തിട്ടുമുണ്ട്. എന്നിട്ടും എനിയ്ക്കെന്തിനീ ശിക്ഷ! ഞാനെന്താ ക്ലാസ്മേറ്റ്സിന്റെ എല്ലാം കാവൽക്കാരിയോ! സഹതാപത്തോടെ തലതാഴ്ത്തിയ ക്ലാസ്സ്. അവർക്കുവേണ്ടി അടി കൊള്ളുന്ന പാവം ലീഡർ!

ഒന്നും രണ്ടുമല്ല, അമ്പത് ഗ്രാമർ ചോദ്യങ്ങളാണ് ശനിയും ഞായറുമായി ചെയ്യാൻ ടീച്ചർ തന്നു വിട്ടത്. തിങ്കളാഴ്ച കാലത്തു ചോദിക്കുമ്പോൾ ഭൂരിഭാഗം കുട്ടികളും തീർക്കാതെ, ഒരു കൂസലുമില്ലാതെ വന്നു കയറിയിരിക്കുന്നു! പരീക്ഷ വന്നു തലയിൽ കയറിയ നേരം. ക്ലാസ്സിലെ മുഴുവൻ കുട്ടികളെയും ഹോംവർക്ക് ചെയ്യാൻ സഹായിക്കേണ്ടതും ഒരു ലീഡറുടെ ചുമതലയിൽ പെടുമത്രെ! ടീച്ചറുടെ മാനസികാവസ്ഥ ഉൾക്കൊള്ളാൻ അന്നു കഴിഞ്ഞിരുന്നില്ല. അതുകൊണ്ടു തന്നെ മുഴുവൻ പാഠങ്ങളും ചെയ്തു വരുമ്പോഴും നല്ല കോമ്പസിഷൻ എഴുതികൊടുക്കുമ്പോഴും ആ ഗൗരവക്കാരിയുടെ മുഖത്തു മിന്നിമറയുന്ന പുഞ്ചിരിയും, സ്നേഹവും, അംഗീകരിക്കാനേ എനിക്കു സാധിച്ചിരുന്നില്ല.

ഒരു പുലർമഴയിൽ പതിവുപോലെ ടീച്ചർ കാറിൽ സ്കൂൾ മുറ്റത്തു വന്നിറങ്ങി. മഴ പെയ്തു കെട്ടിക്കിടക്കുന്ന ചെളിവെള്ളം തെറിച്ച് ആ വെള്ളവസ്ത്രം മുഴുവൻ വൃത്തികേടായി. ഉടനെ തന്നെ അവർ വന്ന കാറിൽ തിരികെ പോവുകയും ചെയ്തു. "ഇന്നു ബേബിടീച്ചറില്ലാ..." റേച്ചൽ മാത്യു എന്ന കുസൃതിക്കാരി ഓടി വന്നു പറഞ്ഞു. പക്ഷെ കുട്ടികൾ ആഹ്ലാദം പങ്കുവെച്ചു



തീരും മുമ്പ് ടീച്ചർ വസ്ത്രം മാറി പുഞ്ചിരിയോടെ ഹാജർബുക്കും ചോക്കുമായി ക്ലാസ്സിൽ വന്നു കയറിക്കഴിഞ്ഞിരുന്നു. അപ്പോഴു ണ്ടായ ചമ്മലും നിരാശയും ഇന്നു പുഞ്ചിരി ഉണർത്തി ഓർമ്മ യിൽ കടന്നു വരുന്നു.

ഒരുപക്ഷെ കുട്ടികളുടെയും അദ്ധ്യാപകരുടെയും മനഃശാ സ്ത്രമൊക്കെ തെല്ലു പഠിച്ചു തുടങ്ങിയ ട്രെയിനിംങ്ങ് കോള ജിൽ വച്ചാവാം 'ബേബിടീച്ചർ കഠിനഹൃദയക്കാരി' എന്ന ലേബൽ ഞാൻ മനസ്സിൽ നിന്നും കീറിക്കളഞ്ഞത്. വേഡ്സ്വർത്തും, ഗീതാഞ്ജലിയും, ഡിക്കൻസും ഗ്രാമറും ഒക്കെ പണ്ടേ തലയിൽ അടിച്ചുറപ്പിച്ചു തന്ന ടീച്ചറെ നന്ദി യോടെ സ്മരിക്കുവാനും പഠിച്ചു. പിന്നെ, വർഷംതോറും സ്നേഹപൂർവ്വം ക്രിസ്തുമസ് കാർഡ് അയയ്ക്കുന്ന പതിവു തുട ങ്ങി, ഇന്നയോളം തുടർന്നു പോന്നു. അതൊക്കെ അവർ എത്ര കൗതുകത്തോടും സ്നേഹത്തോടും സ്വീകരിച്ചിരുന്നു എന്ന റിഞ്ഞ് മനസ്സു നിറഞ്ഞിട്ടുണ്ട്.

പഴയകാലത്തെ ചൂരലൊക്കെ സ്കൂളിന്റെ പടികടന്നു എന്ന തും, ഇപ്പോൾ മനഃശാസ്ത്രപരമായ സമീപനങ്ങൾക്കാണു മുൻതൂ ക്കമെന്നതും ആശ്വാസം തരുന്നുണ്ട്. പക്ഷെ അന്നത്തെപ്പോലെ മൂല്യാധിഷ്ഠിതമാണോ ഇന്നു വിദ്യാഭ്യാസം?. അടുത്ത സീറ്റി ലിരിക്കുന്ന കുട്ടിക്കുപോലും സ്വന്തം ബുക്കു കൊടുക്കരുത്. നിന്റെ ഒന്നാം സ്ഥാനം പോകും, ആരുടെയും ലഞ്ച് ഷെയർ ചെയ്യരുത് അണുക്കൾ പകർന്നുകിട്ടും, വായിക്കുന്ന പുസ്തകങ്ങൾ ഒളിച്ചു വയ്ക്കണം, ട്യൂഷനു പോകുന്ന സ്ഥലം മറ്റു കുട്ടികളോടു പറയ രുത്, എന്നിങ്ങനെ മക്കളെ കോച്ച് ചെയ്യുന്ന, സ്വാർത്ഥതയ്ക്കു പി.എച്ച്ഡി കിട്ടിയ മാതാപിതാക്കളാണിന്നത്തേത്. ഒരു മാർക്കു കുറഞ്ഞാലത്തെ പുകില് പറയാനുമില്ല. മത്സരത്തിന്റെ കലി കാലം!

"നിന്റെ സഹോദരനെവിടെ?" എന്ന ബൈബിൾ ചോദ്യ ത്തിന് ഇന്നെന്തുത്തരം പറയും? ആരുടെയും ബലഹീനതകൾ നാം കാണാതെ പോകരുത്. ആ പഴയ ചൂരൽ കഷായത്തിലൂടെ ബേബിടീച്ചർ ഞങ്ങൾക്കു പകർന്നു തന്നത് കരുതലിന്റെയും പങ്കു വയ്ക്കലിന്റെയും പാഠം മാത്രമായിരുന്നു എന്ന് ഇന്നെനിക്കു തിരി ച്ചറിയാം. ഒരു നല്ല പുസ്തകം, ഒരു നല്ല കഥ, ഹൃദയത്തിൽ തൊട്ട രണ്ടു വരി കവിത, തൊടിയിലെ പഴുത്ത പഴങ്ങൾ, പുത്തൻ അറിവുകൾ, നല്ല പാട്ടുകൾ, മാനത്തുയർന്ന പൂർണ്ണ ചന്ദ്രൻ.... എല്ലാം നമുക്കു പങ്കുവെക്കാം. അങ്ങിനെയാണെന്റെ ടീച്ചറുടെ അടി എനിക്കു മധുരച്ചൂരലായി മാറിയത്.

സമയം പോയതറിഞ്ഞില്ല. മെല്ലെ എണീറ്റ് പിൻവാതിലിലൂടെ പുറത്തേക്ക്. ഉൾമുറിയിൽ നിന്നാരോ ഇറങ്ങി വരുന്നു - സൂസി ക്കൊച്ചമ്മ! എന്റെ ടീച്ചറുടെ ഇളയ സഹോദരന്റെ സഹധർമ്മി ണി. എന്നും അവിവാഹിതയായി ജീവിച്ച് കടന്നുപോയ എന്റെ ടീച്ചറിനെ ഇത്രയും കാലം സംരക്ഷിച്ചവർ. "എപ്പോഴും തന്റെ കാര്യം പറയുമായിരുന്നു കൊച്ചേ. പ്രിയപ്പെട്ട സ്റ്റുഡന്റിനെ ഒരി ക്കൽ ചൂരൽവച്ച് തല്ലിയ സങ്കടവും ഒക്കെ..." അടുത്തു ചെന്ന് അവരെ ചേർത്തുപിടിച്ചു മന്ത്രിച്ചു, "എന്റെ ടീച്ചറിനെ ഇത്രയും കാലം പൊന്നുപോലെ നോക്കിയതിന് ഒത്തിരി സന്തോഷം". അവരുടെ കണ്ണുകളും ഈറനായി.

കൊളോണിയൽ കാലത്തിന്റെ പ്രൗഢിമായാത്ത ആ വീടിന്റെ കരിങ്കല്ലു പാകിയ പടികൾ ഇറങ്ങി. നിറയെ പൂത്തു നിൽക്കുന്ന എത്രയോ ചെടിത്തരങ്ങൾ! തൊടി നിറയെ പച്ചപു തച്ച മരങ്ങളും വാഴകളും, തേൻ നുകരുന്ന തുമ്പികളും, ചിത്രശല ഭങ്ങളും. കാറ്റിന് പഴുത്ത മാമ്പഴത്തിന്റെ സുഗന്ധം. എങ്ങും പുതുജീവൻ തുടിക്കുന്ന പുൽനാമ്പുകൾ. മനസ്സ് അറിയാതെ മൂളി....

"ആരല്ലെൻ ഗുരുനാഥർ
ആരല്ലെൻ ഗുരുനാഥർ
പാരിതിലെല്ലാമെന്നെ
പഠിപ്പിക്കുന്നുണ്ടെന്തോ."

■

ഫാ. ജേക്കബ് മാത്യു, കാരിച്ചാൽ, വൈദിക സെമിനാരി






*2012 മെയ് 20*

## പെന്തക്കോസ്തിക്കു മുമ്പുള്ള ഞായർ

*(യോഹ. 17 :13 – 26)*

### മഹത്തര പ്രാർത്ഥന

പ്രാർത്ഥന എന്നും സ്വശിഷ്യർക്കുവേണ്ടിയുള്ള പ്രാർത്ഥന എന്നും പേർ വിളിക്കപ്പെടുന്ന പ്രാർത്ഥനയാണ് ഇന്നത്തെ ചിന്താവിഷയം. വി. യോഹന്നാനിൽ 14–17 അധ്യായങ്ങൾ ഒരുമിച്ച് ക്രമീകരിക്കാവുന്നവയാണ്. സ്വശിഷ്യരുടെ ഹൃദയം കലങ്ങാതെയിരിക്കുവാനുള്ള മുൻകുറിസന്ദേശങ്ങളും പരിശുദ്ധാത്മ ദാനത്തിന്റെ ഉറപ്പ് നല്കിയും അവർക്കായി പ്രാർത്ഥിച്ചും ഈ അദ്ധ്യായങ്ങളിൽ യേശു തന്റെ ശിഷ്യരുമായി ഹൃദയം പങ്കിട്ട് തദനുഭവത്തിലാണ്. വേദവായനാ ഭാഗത്തുനിന്ന് ത്രിവിധ സന്ദേശങ്ങൾ:

### കഷ്ടമുണ്ട്–ധൈര്യപ്പെടുവാൻ പ്രാർത്ഥന

യേശുതന്റെ പ്രാർത്ഥന നടത്തുന്നത് ലോകത്തിൽ നിങ്ങൾക്ക് കഷ്ടമുണ്ട് എങ്കിലും ധൈര്യപ്പെടുവിൻ, ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു" എന്ന് പ്രഖ്യാപിച്ചതിനുശേഷമാണ് (16:33). പ്രാർത്ഥന അതിന്റെ ആകെത്തുകയിൽ സന്ദേശം നൽകുന്നതും, പ്രത്യാശ പകരുന്നതും സ്നേഹം പ്രകാശിപ്പിക്കുന്നതും ആയിരിക്കും. ഇവിടെ സ്വശിഷ്യർക്കുള്ള സന്ദേശം യേശുവിന്റെ പ്രാർത്ഥനയിൽ ഉണ്ട്, അത് അവർക്ക് പ്രത്യാശ പകർന്നുകൊടുക്കുകയും അവരോടുള്ള സ്നേഹം പ്രകാശിപ്പിക്കുന്നതുമാണ്.

'പിതാവേ നാഴിക വന്നിരിക്കുന്നു' എന്നതാണ് പ്രാർത്ഥനാരംഭം (17:1). ദൈവനിശിതമായ 'ആ നാഴിക' മനുഷ്യാവതാരത്തിന്റെ ഉദ്ദേശം നിവൃത്തിതമാകുന്ന നാഴികയാണ്. ക്രൂശിലെ മരണമാണിവിടുത്തെ സൂചന. തന്റെ പരസ്യശുശ്രൂഷയ്ക്കും ഈ ലോകത്തിലെ ജീവിതത്തിനും വിരാമം കുറിക്കുന്ന ആ നാഴിക തനിക്കും അതിലേറെ തന്റെ ശിഷ്യവൃന്ദത്തിനും ദുഃഖവും കഷ്ടവും പ്രദാനം ചെയ്യുന്നതാണ്. എന്നാൽ അതിന്റെ അനിവാര്യതയിലേക്കും സ്വശിഷ്യർ ധൈര്യം നേടേണ്ടതിന്റെ ആവശ്യകതയിലേക്കും വിരൽ ചൂണ്ടുന്നു. സത്യദൈവമായ പിതാവിനെയും അയയ്ക്കപ്പെട്ട യേശുവിനെയും ഈ കഷ്ടമുള്ളവനായി അറിഞ്ഞ് നിത്യജീവനെ പ്രാപിക്കേണ്ടവരാണ് സ്വശിഷ്യർ അന്നും ഇന്നും. 'ക്രൂശിക്കപ്പെട്ടവനായ ക്രിസ്തുവിനെയല്ലാതെ മറ്റ് യാതൊന്നും അറിയാത്തവനായി ' വസിക്കുവാൻ ആവശ്യം. 'ഇപ്പോഴോ ഞാൻ പിതാവിന്റെ അടുക്കലേക്ക് പോകുന്നു' എന്ന യാഥാർത്ഥ്യം (17:13) സ്വശിഷ്യർ ഉൾക്കൊള്ളേണ്ടതുണ്ട്. ജീവിതത്തിൽ ഉണ്ടാകുന്ന കഷ്ടതകൾ, നഷ്ടങ്ങൾ, വേർപിരിയലുകൾ എല്ലാം സൽപാഠങ്ങൾ മാത്രമല്ല ജീവിതവിജയവും നല്കും എന്ന് നാം അറിയുന്നു. Temporary Surrender of Security is needed for growth' (GALE SAHNI). ലോകത്തിൽ നിന്ന് അവരെ എടുക്കണമെന്നല്ല, ദുഷ്ടങ്കൽ നിന്ന് അവരെ കാത്തുകൊള്ളണം എന്ന് അപേക്ഷിക്കുന്ന യേശു (17:15) മുന്നെഴുതിയ 'നേരിടൽ' പ്രമാണം ഉറപ്പിക്കുകയാണ്. പോരാട്ടത്തിന്റെയും സഹനത്തിന്റെയും സ്ഥിരതയുടെയും പ്രമാണമാണത്. അഭി. പൗലോസ് മാർ ഗ്രീഗോറിയോസ് എഴുതി, ഇന്നിന്റെ പ്രണാമം തിന്മയോട് എതിരിടുകയെന്നല്ല, അതുമായി സമരസപ്പെട്ടുപോകുക എന്നാണ്. അദ്ദേഹം ഈ പ്രണാമക്കാരെക്കുറിച്ച് എഴുതി. They just drift along with everything goes along. പാപത്തോട്, ലോകത്തിലെ കഷ്ടനഷ്ടങ്ങളോട് സ്ഥായീഭാവത്തോടെ എതിരിട്ടും സഹനം കാണിച്ചും ജീവിക്കുവാൻ ദൈവപുത്രൻ നമ്മെ സമർപ്പിക്കേണ്ടത് നാം അറിയണം.

### ii) ലൗകീകത വിട്ടുള്ള സന്തോഷ-വിശുദ്ധീകരണങ്ങൾക്കായി പ്രാർത്ഥന

'ഞാൻ അവർക്കുവേണ്ടി അപേക്ഷിക്കുന്നു' (17:9) എന്ന ആമുഖ വാക്കിന്റെ തുടർച്ചയായി 13–14, 16–17 വാക്യങ്ങൾ അറിയിക്കുന്ന ചിന്തയാണിത്. ലൗകികരല്ലാതെയും സത്യത്താൽ വിശുദ്ധീകരിക്കപ്പെട്ടും ജീവിക്കണം. പ്രാർത്ഥന ആരോടായി നിർവഹിക്കുന്നവോ ആ ദൈവത്തെ/ആരെ പഠിപ്പിക്കുക എന്നുള്ളതിനല്ലല്ലോ, മറിച്ച് ആർക്കുവേണ്ടി പ്രാർത്ഥിക്കുന്നുവോ അവരുടെ ആന്തരിക മാറ്റമാണതിന്റെ ഉന്നം. ഇവിടെ ക്രിസ്തുവിന്റെ പ്രാർത്ഥന സ്വശിഷ്യർ കേൾക്കെ നടത്തുന്നതാണ്. അതുകൊണ്ടുതന്നെ അവരെ പഠിപ്പിക്കുന്നതിനും അവർ കേട്ടത് വരമൊഴിയായി ലഭിച്ചിട്ടുള്ളതിനും ഇന്നത്തെ വായനക്കാരന് പാഠം നൽകുന്നതിനുമാണ്.

'തന്നെ അയച്ചവന്റെ ഇഷ്ടം നിവർത്തിക്കുക എന്നത് തന്റെ സന്തോഷമായി പ്രഖ്യാപിച്ച യേശു (യോഹ. 9:4) തന്നെയാണ് സ്വശിഷ്യരിൽ നിന്ന് പ്രതീക്ഷിക്കുന്നത്. താൻ ലൗകികനല്ല എന്നും തന്റെ ശിഷ്യരും അപ്രകാരമാകണമെന്നും അവിടുന്ന് പ്രാർത്ഥിച്ചറിയിക്കുന്നു. ലോകത്തിൽ ജീവിക്കുന്നു മനുഷ്യൻ, എന്നാൽ ലോകം കൊണ്ടു മാത്രം തന്റെ ത്രികാല അനുഭവം (ഭൂത-ഭാവി-വർത്തമാന) പരിമിതപ്പെടുത്തേണ്ടവനല്ല. അവൻ/ൾ ദൈവത്താൽ ഉളവാകുകയും ദൈവ കരുതലാൽ ജീവിക്കുകയും ദൈവ പക്ഷത്ത് വിലയം പ്രാപിക്കേണ്ടതുമുണ്ട്. 'അവരുടെ ജീവൻ ക്രിസ്തുവിൽ മറഞ്ഞിരിക്കുന്നു' എന്നും 'ഉയരത്തിലുള്ളത് ചിന്തിക്കണമെന്നും സന്ദേശം. സത്യ

ത്താൽ ആണ് വിശുദ്ധീകരണം, ആ സത്യം ദൈവഹിതം (വചനം) ആകുന്നു (jn. 17:17&15:10) 'ലൗകികർ' തങ്ങളുടെ സന്തോഷം മുഴുവൻ ലോകത്തിന്റെ അധമ അനുഭവങ്ങളിലൂടെ കണ്ടെത്തുവാൻ ശ്രമിക്കുമ്പോൾ അങ്ങനെയല്ലാത്തവർ നില്ക്കുന്നതും, തനിക്ക് എന്നതുപോലെ അപരനും സുഖത്തിനായി വരേണം എന്ന് നിശ്ചയിച്ച വരുമായിരിക്കും. 'ഹഗിയോസ്, 'കാദേശ്' എന്നീ പദങ്ങൾകൊണ്ട് വിശുദ്ധീകരണം, വിശുദ്ധമായി അർപ്പിക്കൽ, വേർതിരിച്ച്വയ്ക്കൽ (setting apart for some special purpose) എന്നിവ വിവക്ഷിക്കപ്പെടുന്നു.

**iii) ത്രിത്വ ഐക്യം സ്വശിഷ്യരിലും അവർ നേടാനുള്ളവരിലും സാക്ഷ്യമായി വരാൻ പ്രാർത്ഥന.**

മഹാപുരോഹിത പ്രാർത്ഥന യഥാർത്ഥത്തിൽ ഐക്യത്തിനായുള്ള പ്രാർത്ഥനയാണ്. ശിഷ്യർ ഐക്യത്തോടെ നിലകൊള്ളണം, ദൈവത്വത്തിലെ ഐക്യമാണ് അതിനടിസ്ഥാനം. അയക്കപ്പെട്ട പുത്രനും അയച്ച പിതാവും തമ്മിലുള്ള ഐക്യമാണ് ഇവിടെ ഐക്യമാതൃകയായി അവതരിപ്പിച്ചിരിക്കുന്നത്. 'ഞാനും പിതാവും ഒന്നായിരിക്കുന്നതുപോലെ നിങ്ങളും ഒന്നാകണം' എന്നാണ് യേശു സ്വശിഷ്യരോട് ആവശ്യപ്പെടുന്നത് (വാ.23). പരിശുദ്ധാത്മാവിനെക്കുറിച്ച് ഈ വേദഭാഗത്ത് നേരിട്ടുള്ള സൂചനയില്ല. എന്നാൽ വി. ത്രിത്വത്തിലെ ഐക്യമാണിവിടുത്തെ മാതൃക എന്ന് ത്രിത്വവിശ്വാസം വി. ത്രിത്വത്തിലെ മൂന്ന് ആളത്തങ്ങളെ ബന്ധിപ്പിച്ചു നിർത്തുന്നത് 'സ്നേഹം' എന്നും അതാണ് ത്രിത്വത്തിലെ ഉണ്മ (exlence) എന്നും മാർ ഒസ്താത്തിയോസ് ഐക്യം വിശ്വാസ്യത (credibility) യുടെ അളവുകോലായാണ് ഈ പ്രാർത്ഥനയിൽ സങ്കല്പിച്ചിരിക്കുന്നത്. പുത്രൻ പിതാവിനാൽ അയയ്ക്കപ്പെട്ടു എന്നത് ലോകം വിശ്വസിക്കാനിടയാകുന്നത് 'പുത്രൻ പിതാവിനെ മഹത്വപ്പെടുത്തിയതിനാലാണ് (വാ. 4,6,8,23). അയയ്ക്കപ്പെട്ട പുത്രന്റെ ചുമതല തന്നെയാണ് അയയ്ക്കപ്പെടുന്ന ശിഷ്യരുടെ ചുമതലയും, സ്നേഹവും ഐക്യവും സാക്ഷ്യത്തിന്റെ അടയാളമായി ഉയർത്തിയിരിക്കുന്നു. കൂടുതൽ ഫലം ഉണ്ടാകുവാനും സ്വച്ഛതയും സാക്ഷ്യവും നിലനിർത്തുവാനും ഇത് ആവശ്യമെന്ന് നാം അറിയുന്നു. സഭ, നന്മ പ്രവൃത്തികൾ, സാമൂഹിക പ്രവർത്തികൾ, കുടുംബം, ഔദ്യോഗിക മേഖലകൾ എന്നിവിടങ്ങളിലെല്ലാം ഐക്യം നേടിത്തരുന്ന സദ്ഫലങ്ങൾ എത്രവലുത്. ക്രിസ്തു സഭയുടെ ഗാത്രത്തിൽ അതിനായി ദൈവം ആഗ്രഹിക്കുന്നത് നാം അറിയുന്നില്ലെ.

***മെയ് 27***

## പെന്തിക്കോസ്തി ഞായർ

*(യോഹ. 14:1-17; 25-31; 16:1-15)*

വി. ത്രിത്വത്തിൽ ഒരുവനും സകലത്തെയും പൂർത്തീകരിക്കുന്ന ദൈവവുമായ "വി. റൂഹായുടെ ദാന"മാണ് വേദഭാഗത്തെയും ശുശ്രൂഷയിലെയും പ്രധാന കാര്യം. പ. ആത്മാവിന്റെ ആളത്തം, പ്രവർത്തനം, പ്രാധാന്യം എന്നിവ സംബന്ധിച്ചുള്ള പഠിപ്പിക്കലിന് പ്രധാന അടിസ്ഥാനമായിട്ടുള്ള വേദഭാഗമാണിത്. ദൈർഘ്യമുള്ളതെങ്കിലും ശുശ്രൂഷയുടെ ക്രമം ചില സന്ദേശങ്ങൾ നല്കുന്നുണ്ട് എന്നത് ശ്രദ്ധാർഹം തന്നെ. ശുശ്രൂഷാക്രമത്തിൽ വേദപാരമ്പര്യം എങ്ങനെ ഉപയോഗിച്ചിരിക്കുന്നു എന്നതും പരിഗണനാർഹമാണ്. വേദവായനാഭാഗത്തുനിന്നുള്ള ചില ചന്തകൾ വിശകലനത്തിനെടുക്കുന്നു.

**i) ആശ്വാസദായകനായ ആത്മാവ്**

പുത്രന്റെ വാഗ്ദാനത്തിൽ പിതാവ് അയച്ചു തന്ന ആശ്വാസദായകനാണ് പരി. ആത്മാവ് എന്നതാണ് പരിശുദ്ധ സഭയുടെ വിശ്വാസം. എന്നാൽ ഈ ആത്മാവ് പുത്രനിൽ നിന്നും പിതാവിൽ നിന്നും ദാനമായി ലോകത്തിനു ലഭിക്കുന്നു എന്ന് വേദഭാഗം (യോഹ. 14:14,16). പരി. ആത്മാവിന്റെ പുറപ്പാട് സംബന്ധിച്ചുള്ള പരസ്പരം ചേരാത്ത (വിരുദ്ധ) കാര്യങ്ങളല്ല ഈ വേദഭാഗത്തുള്ളത്. മറിച്ച് ആത്മാവിന്റെ സ്വഭാവം സംബന്ധിച്ചുള്ള ഒരു വെളിവാക്കലാണ്: അവിടുന്ന് മദ്ധ്യസ്ഥനായും ഉപദേഷ്ടാവായും വർത്തിക്കുന്നു എന്ന് വേദപുസ്തക പാരമ്പര്യം. ഉപദേഷ്ടാവ് എന്ന നിലയിൽ സത്യത്തിൽ നയിക്കുന്നവനും (14:26, 16:13) ക്രിസ്തുവിന്റെ വാക്കുകൾ ഓർപ്പിക്കുകയും (14:26), വെളിപ്പെടുത്തുകയും (16:4) പീഢകൾക്കു മുമ്പിൽ നിലനിർത്തുകയും (മർക്കോ. 13:11) ചെയ്യുന്നു എന്ന് സുവിശേഷകർ. വി. പൗലൂസ് എഴുതിയിരിക്കുന്നു. ആത്മാവ് ദൈവകാര്യങ്ങൾ വെളിപ്പെടുത്തുന്നു (1 കൊരി. 12:3) പഠിപ്പാൻ പ്രാപ്തി നല്കുന്നു 12:8) പ്രബോധിപ്പിക്കുന്നു (അപ്പോ. 9:31). ദൈവഭക്തിയുടെ വഴി ഉപദേശിക്കുന്നത് ആത്മാവ് എന്ന് യെശയ്യാവ് (30:21). ആത്മാവ് നല്ല മദ്ധ്യസ്ഥനുമാണ്: അവിടുന്ന് കാര്യസ്ഥനാണ് (യോഹ. 14:16) സത്യത്തിൽ വഴിനടത്തുവാൻ സ്വന്ത ഉപദേശത്തിലല്ല പിതാവിൽ നിന്നുള്ള ഉപദേശത്തിൽ ആശ്രയിക്കാം (16:13-14), ആത്മാവ് സൽപക്ഷവാദി എന്ന് റോമ. 8:26. ദുഃഖത്തിലും കഷ്ടതയിലും ആയിരിക്കുമ്പോൾ ആശ്വസിപ്പിക്കുവാൻ ഒപ്പമുണ്ടാകും എന്ന് യോഹ. 16:1-7. ആത്മപ്രചോദിതർ ഈ രണ്ട് കൃത്യവും നിർവഹിക്കേണ്ടതുണ്ട്. വിശകലനം സാധ്യം.

**ii) പുത്രന്റെ അസാന്നിദ്ധ്യം നികത്തുന്ന ആത്മാവ്**

ദൈവപുത്രൻ സ്വശിഷ്യന്മാർക്ക് മുന്നമെയും തന്നിൽ വിശ്വസിച്ചവർക്ക് എല്ലാം ആശ്വാസപ്രദനായ കാര്യസ്ഥൻ ആയിരുന്നു. തങ്ങൾക്കുള്ള ഉപജീവനമാർഗ്ഗങ്ങളും, പണിഉപകരണങ്ങളും ഇടങ്ങളും ഉറ്റവരെതന്നെയും ഉപേക്ഷിച്ച് യേശുവിനൊപ്പം ആയിരിക്കുവാൻ അവർ പ്രിയപ്പെട്ടത് അതുകൊണ്ടു തന്നെ. എന്നാൽ ഇപ്പോൾ നാഴിക വന്നിരിക്കുകയാണ്; പുത്രന്റെ അസാന്നിധ്യമുണ്ടാകുന്ന നാഴിക സമാഗതമാകുന്നു. അപ്പോഴാണ് യേശുവിന്റെ വാഗ്ദാനം അവർക്കു നല്കിയത്. 'ഞാൻ പോയാൽ ആശ്വാസപ്രദനായ റൂഹാ എന്ന മറ്റൊരു കാര്യസ്ഥനെ അവർക്കു നല്കുമെന്ന്.

യേശുതന്റെ ശിഷ്യന്മാരെ അനാഥരായി വിടുകയില്ല എന്നുള്ള വാഗ്ദത്തം നിവർത്തിച്ചത് അവർക്കു പരിശുദ്ധാത്മാവിനെ നല്കിക്കൊണ്ടാണ്. അതൊരു ശക്തിമാത്രമല്ല, വ്യക്തിതന്നെ. പരിശുദ്ധാത്മാവിന്റെ ആളത്ത സൂചനയിൽ രണ്ടു ഡസൻ പ്രാവശ്യമെങ്കിലും അവൻ എന്ന് അദ്ധ്യായങ്ങളിൽ പരാമർശിച്ചിരിക്കുന്നു. യോഹ. 14-16.

പരിശുദ്ധാത്മ ദാനം നിർവഹിച്ചത് എപ്പോൾ മുതൽ എന്നതിന് പരസ്പരപൂരകമായ രണ്ടു പാരമ്പര്യങ്ങൾ പുതിയനിയമത്തിലുണ്ട്. ഉത്ഥാനദിവസത്തിൽ സ്വശിഷ്യർക്കു പ്രത്യക്ഷപ്പെട്ട ക്രിസ്തു നിങ്ങൾ കൈക്കൊൾവിൻ എന്നു കല്പിച്ച് പ. ആത്മാവിനെ നല്കിയതായി യോഹ. 20:22. പെന്തിക്കോസ്തി ദിനത്തിൽ കാത്തിരുന്നു പ്രാർത്ഥിച്ചവർക്കുമേൽ അഗ്നിനാവുകളുടെ രൂപത്തിൽ ഇറങ്ങി ആവസിച്ചതായി അപ്പോ. പ്രവൃത്തി അദ്ധ്യായം രണ്ട്. ഇത് അവരോടുള്ള കല്പനയും വാഗ്ദത്തവും അനുസരിച്ചായിരുന്നു എന്ന് ലൂക്കോ. 24:49, അപ്പോ. 1:4. താരതമ്യം സങ്കീ. 139, യെര. 23:23.

**iii) ലോകത്തിനു ബോധം വരുത്തുന്ന ആത്മാവ്**

ആശ്വാസപ്രദനും ഉപദേഷ്ടാവും പക്ഷവാദം ചെയ്യുന്നവനുമാണ് റൂഹാ എന്നതിനൊപ്പം യോഹന്നാൻ 16-ാം അദ്ധ്യായം പഠിപ്പിക്കുന്നു. അവൻ പാപം, നീതി, ന്യായവിധി എന്നിവയെക്കുറിച്ച് ബോധ്യം വരുത്തും എന്ന്. കുറ്റബോധവും മനസ്സിലാക്കിക്കൊടുക്കലും ശിക്ഷാബോധ്യത്തിലേക്കു നയിക്കലും ഇവിടെയുണ്ട്. യേശുതന്നെ മിശിഹാഎന്ന ബോധ്യത്തിലേക്കും അവനിലുള്ള വിശ്വാസത്തിലേക്കും എന്നും നയിക്കുന്നത് പ. ആത്മാവത്രെ; ഏകജാതനെ നിരസിക്കുന്നതല്ലാതെ വേറെ പാപം ഇല്ല. മാനസാന്തരത്തിലേക്കു നയിക്കുന്ന പാപബോധവും പാപദുഃഖവും ജനിപ്പിക്കുന്നു ആത്മാവ് (cp. 11cor. 7:10) അപ്പോ. 2:37

നീതിയുടെ അളവുകോൽ പൂർണ്ണതയിൽ കാണാനാകുക യേശുവിലത്രെ. അവിടുന്ന് ഇനി ഇവിടെ കാണുകയില്ല എന്നത് നീതി ബോധ്യത്തിന് ആത്മാവിന്റെ പ്രവർത്തനം ആവശ്യമാകുന്നു. അരൂപി നീതിബോധ്യം വരുത്തുമെന്ന് യോഹ 16:10.

സാത്താന്യശക്തി വിധിക്കപ്പെടുന്നു:



(യോഹ. 14:1-17; 25-31; 16:1-15)

ന്യായവിധി ഉണ്ട്. ആ ബോധ്യം സകലർക്കും വേണ്ടിയിരിക്കുന്നതിനാൽ പരി. ആത്മാവ് ആ ബോധ്യം വരുത്തുന്നു എന്ന് വേദഭാഗം (16:11)

പാപബോധവും നീതീകരണവും സാത്താന്റെമേൽ ഉള്ള വിജയവും തജ്ജന്യമായ ഉത്ഥിതനിലുള്ള വിജയവും ആശ്രയത്വവും ആത്മിക ജീവിതത്തിലെ അനുക്രമ വളർച്ചയെയും സൂചിപ്പിക്കുന്നു.

*ജൂൺ 3*

## പെന്തിക്കോസ്തിക്കു ശേഷം ഒന്നാം ഞായർ

*(യോഹ. 6:26–35)*

സ്വർഗ്ഗത്തിൽനിന്നുള്ള അപ്പം, ജീവന്റ അപ്പം, നിത്യജീവങ്കലേക്കുള്ള വചനം, അപ്പം വർദ്ധിപ്പിക്കലിന്റെ വിവരണം എന്നിവയുൾപ്പെട്ട യോഹന്നാൻ ആറാം അദ്ധ്യായം പെന്തിക്കോസ്തിയെ തുടർന്ന് പല ദിനങ്ങളിലേക്ക് ഏവൻഗേല്യോനായി ക്രമീകരിച്ചിട്ടുണ്ട്. വേദവായനയുടെ ആദ്യഭാഗം (vv. 26-30) അടിസ്ഥാനമാക്കി ഏതാനും ചിന്തകൾ വിശകലനത്തിനായി സമർപ്പിക്കുന്നു. 35 മുതൽ 40 വരെയുള്ള വാക്യങ്ങൾ യേശു, 'താൻ ജീവന്റെ അപ്പം' എന്ന് പഠിപ്പിക്കുന്നതായും 41-51 ഭാഗത്ത് അതിനോടുള്ള യഹൂദന്മാരുടെ പ്രതികരണവും യേശുവിന്റെ മറുപടിയും തുടർന്ന് അതിന്റെ ഉപസംഹാര വാക്കുകളുമാണ് ഈ അധ്യായത്തിലെ ശേഷിക്കുന്ന ഭാഗത്തുള്ളത്. ദൈവാന്വേഷിയോടു ബന്ധപ്പെട്ട് ത്രിവിധ ആശയങ്ങൾ:

**i) ദൈവാന്വേഷിയുടെ താല്പര്യങ്ങൾ (V. 26)**

നാം എന്ത് അന്വേഷിക്കുന്നു എന്നത് നമ്മുടെ താല്പര്യത്തെയാകാം കാണിക്കുന്നത്. ഇവിടെ ദൈവപുത്രനെ അന്വേഷിച്ച് പിറകെ കൂടിയിരിക്കുന്ന ജനസംഘമാണുള്ളത്. അവർ ഗലീലനാടും കടലും താണ്ടി അവന്റെ പിറകെ സഞ്ചരിക്കുന്നു. അവൻ തങ്ങളന്വേഷിച്ചു നടന്ന വ്യക്തിയെ കണ്ടെത്തിയപ്പോൾ അദ്ദേഹം അവരെക്കുറിച്ച് പ്രസ്താവിക്കുന്നത് ദൈവാന്വേഷികളുടെ എക്കാലത്തെയും താല്പര്യങ്ങളെ വിചിന്തനത്തിനു വിധേയമാക്കാനുതകുന്നു. അവർക്ക് ദൈവപുത്രനെ തിരിച്ചറിയാനുതകുമായിരുന്ന അടയാളങ്ങളെ (signs that lead to an understanding about the messiah) ) അവർ കാണുന്നത് തങ്ങളുടെ നൈമിഷിക താല്പര്യങ്ങളുടെ തൃപ്തിക്കുതകുന്നവയായിട്ടുമാണത്രെ. അവരുടെ വിശപ്പിനെ മാനിക്കുന്നവനാണ് മനുഷ്യപുത്രൻ; അവർക്ക് ജീവൻ നിലനിർത്താനാവശ്യമായവ നല്കുവാനും ശേഖരിച്ച് വച്ച് പ്രയോജനപ്പെടുത്താനും പ്രാതൽ ഒരുക്കുവാനും അവിടുന്ന് ശ്രദ്ധാലുവായിരുന്നത്രെ (യോഹ. 6:1-13, 21:9, 13,15). അപ്പോൾ പിന്നെ ഈ വേദഭാഗത്തിന്റെ വിശാല താല്പര്യം എന്തെന്ന് നാം അന്വേഷിക്കണം: ഉദരപൂരണമോ മറ്റ് ശാരീരിക ആവശ്യങ്ങളോ അല്ല നിലനില്ക്കുന്ന - തല്ക്കാലം തൃപ്തിയടഞ്ഞാൽ പിന്നെ ആവശ്യമില്ലാത്തവയിലല്ല - താല്പര്യങ്ങൾ ആകണം ദൈവാന്വേഷിയിൽ ഉണ്ടാകേണ്ടത്. വേദഭാഗത്തെ സംഭാഷണം പുരോഗമിച്ചെത്തുന്നത് അതിലേക്കാണല്ലോ.

**ii) പ്രതീക്ഷിക്കപ്പെടുന്ന പ്രവർത്തനങ്ങൾ (V.28)**

നിത്യജീവങ്കലേക്കു നിലനില്ക്കുന്നവയ്ക്കായിട്ടു തന്നെ പ്രവർത്തിപ്പിൻ എന്ന് യേശു പുരുഷാരത്തോടായി കല്പിക്കുമ്പോൾ സ്വശിഷ്യവൃന്ദം കേൾക്കേ അവൻ ചോദിക്കുന്നു, ദൈവപ്രീതിക്കായി ഞങ്ങൾ എന്താണ് പ്രവർത്തിക്കേണ്ടത്. ദൈവാന്വേഷിയിൽനിന്ന് പ്രതീക്ഷിക്കപ്പെടുന്ന പ്രവർത്തനങ്ങൾ ഏവ എന്ന് ഒരിക്കലും ഒടുങ്ങാത്ത താല്പര്യത്തോടെ അന്വേഷിക്കേണ്ടത് ആവശ്യമുണ്ട്. മുൻവിധിയോടെ യേശുവിനെ സമീപിച്ചവരാണ് അവർ എങ്കിലും അവരുടെ അന്വേഷണം ഏറെ ബഹുമാനിക്കപ്പെടേണ്ടതുതന്നെ. 'നിത്യജീവനെ കൈവശമാക്കുവാൻ ഞാൻ എന്ത് ചെയ്യണം' (മർക്കോ. 10:17) എന്ന് അന്വേഷിച്ചവനോട് അരുളിയതുപോലെ പ്രമാണങ്ങളുടെ നിരയോ പാലിക്കേണ്ട സുകൃതങ്ങളെക്കുറിച്ചോ യേശു പറയുന്നില്ല. ഒരുത്തരം മാത്രം. 'ദൈവം അയച്ചവനിൽ വിശ്വസിക്കണം' (V.29) അവരോടുള്ള യേശുവിന്റെ ഉത്തരം ഇവിടെ ചർച്ച ചെയ്തിട്ടുള്ളതായതുകൊണ്ട് അവരുടെ അന്വേഷണത്തിൽ ഊന്നി വിശകലനത്തിന് മുതിരുന്നത് നന്ന്.

* ജീവിതത്തിൽ മുന്നേറുവാൻ പ്രതീക്ഷിക്കപ്പെടുന്ന പാതയിൽ തന്നെയോ നാം ചരിക്കുന്നത്?

* ദൈവപുത്രനിലുള്ള വിശ്വാസത്തിനുചേരുന്ന പ്രവർത്തനങ്ങളോ നമ്മിലുള്ളത് എന്ന് നാം അന്വേഷിക്കുവാൻ ഒരുക്കം കാണിക്കാറുണ്ടോ?

* ജീവിതത്തിലെ ഉറച്ചുപോയ ശീലങ്ങളും (ശിലയോടാണ് ശീലത്തിന് ബന്ധം) ചര്യകളും വ്യക്തികളിലുണ്ടാക്കുന്ന conditioning തിരുത്തുവാൻ ആവശ്യമുണ്ടെന്നെങ്കിലും ഓർക്കുമോ?

* തിരുത്തലിനുള്ള മാനദണ്ഡങ്ങൾ മിശിഹായിലുണ്ടെന്ന് ഓർ ക്കുമോ?

* ദൈവരാജ്യ പ്രമാണങ്ങളോട് ചേർത്ത് മാറ്റങ്ങളെ നിർവചിക്കുമോ?

* പൈതൃകങ്ങളെയും പാരമ്പര്യങ്ങളെയും അതിനായി ചേർത്തു നിർത്തുമോ ഉപയുക്തമാക്കുമോ അതോ പാടെ നിരാകരിക്കുമോ?

* ഇസ്രായേല്യ പഴയനിയമ പൈതൃകങ്ങളിലുൾപ്പെട്ട നിയമങ്ങൾ, പുറപ്പാട്, പിതാക്കന്മാരുടെ പൈതൃകം, കാനാൻ, ജ്ഞാനം, പ്രവാചകപാരമ്പര്യം എന്നിവകളെ ദൈവപ്രസാദ പ്രവൃത്തികൾക്കുള്ള നേർക്കാഴ്ചകളായി കാണാനാവുമോ?

**iii) വിശ്വാസ താരതമ്യങ്ങൾ**

യേശുവിനെ അന്വേഷിച്ചെത്തിയ പുരുഷാരം തുടർന്ന് അല്പം പരുക്കൻ ഭാഷയിലേക്കു മാറുന്നതായി വേദഭാഗം. തങ്ങളെ നേരിട്ട യേശുവിനോട് അവർ ചോദിച്ചത്രേ: 'ഞങ്ങൾ കണ്ടു വിശ്വസിക്കാൻ തക്ക അടയാളം നിന്നിൽനിന്ന് ഞങ്ങൾ കണ്ടില്ലല്ലോ എന്ന്' (V. 30). അവർ ചില വിശ്വാസ താരതമ്യങ്ങൾ നിരത്തുന്നുമുണ്ട്: മരുഭൂമിയിൽ പൂർവ്വികർക്ക് രക്ഷിപ്പാൻ ഒന്നും ഇല്ലാത്ത അവസരത്തിൽ അവർക്കു 'മന്നാ' നല്കിയ മോശയും മറ്റു പൂർവ്വസൂരികളും തങ്ങൾക്കുണ്ട് എന്ന് അവർ. വിശ്വാസത്തിന്റെ താരതമ്യം അവർ നടത്തുന്നത് യേശുവും മോശയും ആയിട്ടാണ്. എന്നും ആവശ്യമായ ഒരു ആത്മിക സപര്യയിലാണ് അവർ വിശ്വാസ താരതമ്യം നടത്തുന്നത്. പിതാക്കന്മാർ, മോശെ, ശമുവേൽ, യോബ്, രൂത്ത്, നവോമി, സാറ, റാഹേൽ എന്നിവരും പ്രവാചകന്മാരും ദാവീദും ശലോമോനും എല്ലാം ക്രൈസ്തവവിശ്വാസികൾക്ക് ശക്തമായ വിശ്വാസ പൈതൃകം സമ്മാനിക്കുന്ന പൂർവ്വ സൂരികൾ തന്നെ (എബ്രാ. അ. 11) എന്നാൽ അവരിൽ ഉടക്കിക്കിടക്കാതെ ക്രിസ്തുവിലുള്ള വിശ്വാസത്തിന്റെ തികവിലും നിർമ്മലതയിലും മുന്നേറണം. ഇസ്രായേൽ ജനതയുടെ പ്രയാണത്തിൽ ദൈവകരുതലിന്റെ പുതിയ അധ്യായം തുറന്നതാണ് ആകാശത്തുനിന്ന് വീണുകിട്ടിയ മന്ന. (പുറ. അ. 16). അതവർക്ക് ദിനംതോറും ഓരോരുത്തന് ആവശ്യത്തിനനുസരിച്ച് ലഭിച്ചുകൊണ്ടിരുന്നു. കാനാനിൽ എത്തി വിളവ് അനുഭവിക്കുംവരെ ദൈവം അവരെ മന്ന നല്കി കരുതി വന്നു (യോശുവ. 5:12). വിമോചകനായ മോശ, നിയമദാതാവായ മോശെ കനാൻ വാഗ്ദാനദാതാവ് എന്നിങ്ങനെ മോശെ യിസ്രായേല്യരുടെയും പിന്നീട് യഹൂദന്മാരുടെയും ദീപ്ത സ്മരണയിലുള്ളതുപോലെ മന്നായും കാടപ്പക്ഷിയും മരുഭൂമിയിലെ വെള്ളവും മോശയെ അവരുടെ പ്രിയ ദൈവപുരുഷനാക്കി. അവരോ പിൽക്കാല തലമുറയോ, മോശയെ ദൈവമാക്കി ചിത്രീകരിച്ചിരുന്നില്ല. എങ്കിലും താദൃശസ്ഥാനം അദ്ദേഹത്തിന് അവർ നല്കി വന്നു. യേശുവിന്റെ കാലമെത്തിയപ്പോൾ 'യേശു തന്നെ മിശിഹാ' എന്ന ആദിമ സഭാ സങ്കല്പത്തെ സ്വീകരിക്കുന്നതിൽ നിന്ന് യഹൂദന്മാർക്ക് ഊളിയിട്ടുചെന്നത് മോശെ, അബ്രഹാം, ദാവീദ് എന്നീ വിശ്വാസത്തുരുത്തുകളിലേക്കായിരുന്നു എന്നും പുതിയനിയമം സാക്ഷിക്കുന്നു. 'നല്ല ഓർമ്മകൾ നമ്മെ നല്ലവരാക്കും' എന്ന് ചിന്തകൻ. ഓർമ്മകളിൽ മാത്രം (സ്വപ്നങ്ങളിലും) ജീവിക്കുകയും വല്ലപ്പോഴും പോലും യാഥാർത്ഥ്യ ജീവിതത്തിലേക്ക് വരാതിരിക്കുകയും ചെയ്യുന്നവർ ആത്മിക തലത്തിലും ലൗകിക തലത്തിലും ജീവിക്കാൻ പാടുപെടും. വിശകലനം സാധ്യം.

### ജൂൺ 10

## പെന്തിക്കോസ്തിക്കു ശേഷം രണ്ടാം ഞായർ

*(മത്താ. 10: 5–16)*

യേശു തന്റെ പരസ്യശുശ്രൂഷയുടെ ആരംഭത്തിൽ പന്തിരുവരെ വിളിച്ചു ചേർത്തതും അവരെ ചുമതലകൾ നല്കി ദൈവരാജ്യത്തിനായി മനുഷ്യരെ പിടിക്കുന്നവരാക്കി നിയമിച്ചു എന്നുള്ളതും സുവിശേഷകന്മാർ വിവരിച്ചിട്ടുണ്ട്. (മത്താ. 10:5 മു, മർക്കോ. 3:13 മു, ലൂക്കോ. 6:13മു). ശ്ലീഹന്മാർക്ക് നല്കിയ തർജ്ജനങ്ങൾ മർക്കോ. 6:7–11, 13:9–13, ലൂക്കോ. 9:2–6, 10:3–11, 12:2–12, 21:12–19 എന്നീ ഭാഗങ്ങളിൽ വായിക്കാം. ഈ ദിനത്തിലെ വേദവായന നല്കുന്ന സന്ദേശം ശ്രദ്ധിക്കാം: ത്രിവിധ തർജ്ജനങ്ങൾ യേശു തന്റെ ശിഷ്യർക്ക് നല്കുന്നു.

**i) നിങ്ങൾ ഇത് സൂക്ഷിക്കുവിൻ**

ശിഷ്യന്മാർ സൂക്ഷിച്ച് ഒഴിയേണ്ട കാര്യങ്ങൾ ആണ് വേദഭാഗത്ത് ആദ്യം ഉള്ളത്. രണ്ടുകാര്യങ്ങൾ അവർ ഒഴിഞ്ഞിരിക്കണം എന്നാണ് ആജ്ഞ: ഒന്ന്, വിജാതീയ വഴിയെ സഞ്ചരിക്കുന്നത് ഒഴിയണം; രണ്ട്, ശമര്യക്കാരുടെ ഇടയിൽ പ്രവേശിക്കരുത്. വിജാതീയ വഴി അസന്മാർഗ്ഗികതയുടെയും അധാർമ്മികതയുടെയും വിഗ്രഹാരാധനയുടെയും ജീവിതരീതിയെ പ്രതിനിധീകരിക്കുന്നു. യെഹെസ്കേൽ പ്രവാചകന്റെ ദർശനത്തിൽ യഹോവ തന്റെ വിശുദ്ധമന്ദിരം വിട്ടുപോകാനിടയാക്കുന്ന മഹാമ്ലേച്ഛതകളെക്കുറിച്ച് പരാമർശിക്കുന്നു. വിഗ്രഹാരാധനയും മ്ലേച്ഛമായ ജീവിതവും തുലനം ചെയ്താണവിടെ വിവരണം (യെഹ. അ. 8). ബാലും, അശേരയും, ആസ്തേരോത്തും എല്ലാം ഈ ജീവിതചര്യയുടെ മൂർത്തീകരണം തന്നെ. ക്രിസ്തുവിന് ഒന്നര നൂറ്റാണ്ടുമുമ്പ് സിറിയാ രാജാവ്, വിഗ്രഹാരാധനയ്ക്കായി നടത്തിയ യത്നങ്ങളും മത്തത്തിയാസും കുടുംബവും യഹൂദന്മാർക്കുവേണ്ടി നടത്തിയ പ്രതിരോധവും അവരുടെ സ്മരണയിലുണ്ടാകണം. റോമൻ ചക്രവർത്തിമാർ വിഗ്രഹാരാധനയുടെ സംസ്ഥാപനത്തിനായി നടത്തിയ ശ്രമങ്ങളുടെ തിക്തഫലം അനുഭവിച്ചവരുമായിരുന്നു യേശുവിന്റെ ശിഷ്യവൃന്ദവും ആദിമക്രിസ്ത്യാനികളും. യേശുവിന്റെ തർജ്ജനത്തിന്റെ കാലിക പ്രസക്തി അന്വേഷിക്കപ്പെടേണ്ടതുതന്നെ. ഇന്നിന്റെ അധാർമ്മികത, മ്ലേച്ഛത, വിഗ്രഹമായി ആരാധിക്കുന്ന ലൗകിക തൃഷ്ണകളും മറ്റും ക്രിസ്തുവിന്റെ തർജ്ജനത്തിൽ വിലക്കപ്പെട്ടവതന്നെ.

ക്രിസ്തുശിഷ്യർ ഒഴിഞ്ഞിരിക്കണം എന്നു കല്പിച്ചിട്ടുള്ള രണ്ടാമത്തെകാര്യം ശമര്യരുടെ ഇടയിലെ സമ്പർക്കമാണ്. ശമര്യരും യഹൂദന്മാരും തമ്മിലുള്ള മുൻവിധികൾ, അകല്ച, അതിന്റെ ചരിത്രപരമായ പരിതാവസ്ഥ എന്നിവ ഈ പംക്തിയിൽ മുൻലക്കത്തിൽ പരാമർശിച്ചിരുന്നു. 2 രാജാ. 15 മുതലുള്ള അധ്യായങ്ങളിലെ വിവരണം അതിലേക്കു വെളിച്ചം വീശുന്നു. (എബ്രാ. 4:1–6). പൈതൃകത്തിൽവന്ന ഭിന്നതയും സ്ഥായിയായ പിണക്കവും ആകാം ഇവിടുത്തെ വിലക്കിനടിസ്ഥാനം. ശമര്യരും യഹൂദരുമായി പിണക്കം കലശലായപ്പോൾ രണ്ടുകൂട്ടരും അതിർ കടക്കുന്ന പ്രവൃത്തികൾ ചെയ്ത് പൈതൃകത്തിന് ശാശ്വതമായ ഇടിവ് വരുത്തിയതായി കാണാം. യഹൂദന്മാർ ശമര്യരോട് വെറുപ്പും അവജ്ഞയും വളർത്തി പ്രതികരണമെന്നോണം ശമര്യർ, യറുശലേം ദൈവാലയത്തിലേക്ക് പോകാതായി. അവർ പകരം തങ്ങളുടെ പ്രദേശത്തെ ഗരിസിം മലയിൽ ആരാധനാ കേന്ദ്രം നിർമ്മിച്ചു എന്നു മാത്രമല്ല തിരുവചനം സംബന്ധിച്ച് ചില കഠിന നിലപാടുകൾ എടുക്കുകയും ചെയ്തു: യെറുശലേമിനു യഹൂദ്യരും ദാവീദിന്റെ രാജത്വത്തിനും പ്രാമുഖ്യം നല്കുന്നു എന്ന് അവർ കരുതിയ വേദപാരമ്പര്യങ്ങളെ എല്ലാം (പ്രവാചക-ജ്ഞാന-സങ്കീർത്തന പാരമ്പര്യങ്ങൾ) നിരാകരിക്കുകയും പഞ്ചഗ്രന്ഥങ്ങളിൽ പരിഷ്കരണം വരുത്തി ഉപയോഗിക്കുവാൻ ആരംഭിക്കുകയും ചെയ്തു. ചുരുക്കത്തിൽ അസന്മാർഗ്ഗികതയുടെ വഴി ഒഴിഞ്ഞും പൈതൃകങ്ങളുടെ വക്രീകരണങ്ങളിൽ നിന്നകന്നും ശിഷ്യന്മാർ തങ്ങളുടെ ചുമതലകൾ നിർവഹിക്കേണ്ടിയിരിക്കുന്നു.

**ii) നിങ്ങൾ ഇത് ചെയ്‌വിൻ**

കർത്തവ്യ നിർവഹണത്തിന് പത്തു കാര്യങ്ങളാണ് യേശു ശിഷ്യന്മാരോട് കല്പിച്ചത്. യിസ്രായേലിലെ കാണാതെ പോയ ആടുകളുടെ അടുക്കലേക്കു ചെല്ലുന്നതിൽ തുടങ്ങി. സ്വർഗ്ഗരാജ്യ പ്രഘോഷണവും സൗഖ്യമാക്കലും ഉയർപ്പിലും ഒക്കെ നിർവഹിച്ച് മറുതലിപ്പുകാരുടെ പാദസ്പർശത്തിൽനിന്ന് തങ്ങൾക്കുകിട്ടിയ 'കാലിലെപൊടി' തട്ടിക്കളയുന്നതുൾപ്പെടെ നിർവ്വഹിപ്പാൻ യേശു കല്പിച്ച കാര്യങ്ങൾ വിശകലന സാധ്യത നല്കുന്നു. ചെല്ലുവാനും കരുതുവാനും അന്യായത്തിന്റെയും മറുതലിപ്പിന്റെയും പങ്കുപറ്റാതിരിക്കുവാനും ആണ് യേശു കല്പിച്ചത്.

യേശു തന്റെ പരസ്യശുശ്രൂഷ സമർപ്പിച്ചത് ഇസ്രയേലിലെ കാണാതെപോയവർക്കുവേണ്ടിയായിരുന്നു (മത്താ. 15:24). അവരോടുള്ള ആഭിമുഖ്യം പ്രസിദ്ധംതന്നെ (റോമ. 11:28, 15:8, അപ്പോ. 3:26). പുറജാതികളെയും ഇതേ സംജ്ഞയാൽ തന്നെ പരാമർശിച്ചിട്ടുണ്ട് (1 പത്രോ. 2:25). അതൊരു ചരിത്രപരമായ യാഥാർത്ഥ്യമാണ്. യേശുവും പന്തിരുവരെല്ലാവരും യഹൂദന്മാർ തന്നെ ആയിരുന്നു. അവരോടും അവർ വഴിയായും ഉള്ള ദൈവരാജ്യ ശുശ്രൂഷ പ്രാധാന്യമുള്ളതായി കണക്കാക്കിയിരുന്നു. എന്നാൽ അവരോടുള്ള പ്രതിപത്തി അതിൽതന്നെ പൂർണ്ണമല്ല. സർവ്വ മനുഷ്യരെയും ക്രിസ്തുവിലേക്ക് അനുനയിക്കുവാനുള്ള ചുമതല അവർക്ക് ഉണ്ട്.

**iii) നിങ്ങൾ ഇത് അന്വേഷിപ്പിൻ (v. 11 മു)**

ഏത് അപരിചിതസ്ഥലത്തും ക്രിസ്തുശിഷ്യർ പാലിക്കേണ്ട പ്രമാണങ്ങളാണ് 11–15 ഭാഗത്തുള്ളത്. ആ പട്ടണത്തിൽ യോഗ്യൻ ആർ എന്ന് അന്വേഷിച്ചറിയുകയും തദനുസൃതമായി അവർ നിലകൊള്ളുകയും വേണം. തിന്മകളെ സൂക്ഷിച്ച് ഒഴിയുകയും ദൈവരാജ്യപ്രഘോഷണത്തിൽ അയച്ചവന്റെ താല്പര്യം ശിരസ്സാ വഹിക്കുവാൻ താല്പര്യമെടുക്കുകയും ചെയ്യുന്നവരുടെ കാര്യമാണിത്. അവർ യോഗ്യനെ അന്വേഷിക്കണം. അവരുടെ അന്വേഷണ ലക്ഷ്യം തെറ്റുകയില്ല. താമസിക്കുവാൻ വലുതും മെച്ചമായതും, പലതും ലഭിക്കുന്നയിടവും അന്വേഷിക്കുന്ന ആധുനിക ശിഷ്യ താല്പര്യങ്ങൾക്ക് ഒട്ടും ഇവിടെ സ്ഥാനം നൽകിയിട്ടില്ല എന്ന് 10:8–9 ഭാഗം അറിയിക്കുന്നു. അപരിചിത ഭവനത്തിലേക്ക് സുവിശേഷം എത്തിക്കുവാനുള്ള ചുമതലയുടെ ഭാഗമാണ് വന്ദനവും സമാധാനവും. ഉപ്പിനാൽ രുചിവരുത്തിയ ഭക്ഷണംകൊണ്ടും നിറഞ്ഞ നന്മകൊണ്ടും ക്രിസ്തുവിന്റെ സാന്നിധ്യം നല്കി നേടണം ദൈവരാജ്യത്തിനായി. ഒപ്പം വായിക്കാം: ഫില. 8–9, ഹോശ. 11–4, അപ്പോ. 10.45.

*Mob. 9745691320*

1951-ൽ ആയുർവേദ വൈദ്യത്തിനും 1951-ൽ വെല്ലൂർ മെഡിക്കൽ കോളേജിലെ വൈദ്യത്തിനും സൗഖ്യമാക്കുവാൻ കഴിയാത്ത എന്റെ സർവ്വരോഗങ്ങളും സൗഖ്യപ്പെട്ട് ജീവിതത്തിലെ സർവ്വരംഗങ്ങളിലും ആത്മീയരംഗത്തും പൂർണ്ണമായി ജീവിക്കുവാൻ സാധിച്ചു.

എന്നേയും ഭാര്യയേയും എതിർത്തവർ നിത്യമായി ലജ്ജിച്ചു. ഞങ്ങളിൽ നിന്ന്, പൈശാചിക പീഠ നീങ്ങി; പരിശുദ്ധാത്മാവ് കൊണ്ട് നിറഞ്ഞു. ഞങ്ങളുടെ കാഴ്ചയ്ക്കും കേൾവിക്കും പൂർണ്ണസൗഖ്യവും, ആന്തരീക വിശുദ്ധിയും സൗഖ്യവും ആത്മരക്ഷയും നൽകുകയും, വീഴാതെയും എല്ല് പൊട്ടാതെയും തളർച്ചരോഗം ഇല്ലാതെയും കാത്ത് സൂക്ഷിച്ചു. ഞായറാഴ്ച തോറും വി. കുർബ്ബാന സ്വീകരിച്ചുവരുന്നു-നന്ദി











**T.V. Varghese,** Rtd Deputy Director of Education
**Kunjanam,** Rtd Income Tax Officer
Plot 74, Nehru Nagar, Thrissur-6

പതിനൊന്നാം ചരമ വാർഷികം
09-05-2012

പതിനൊന്നാം ചരമ വാർഷികം
09-05-2012


Fr. T. G. Zacharia


T. G. Thomas

Chellattu, Kallissery

*ഏറ്റവും പ്രിയപ്പെട്ട കൊച്ചുപ്പാപ്പന്റെയും, പപ്പയുടെയും മരിക്കാത്ത ഓർമ്മകളോടെ*
*മക്കൾ, മരുമക്കൾ, കൊച്ചുമക്കൾ, കൊച്ചുകൊച്ചുമക്കൾ.*

# വിശുദ്ധനാട് തീർത്ഥാടനം

യോർദ്ദാൻ, ഇസ്രയേൽ, പാലസ്തീൻ, ഈജിപ്ത്

**വന്ദ്യരായ വൈദീകരുടെ നേതൃത്വത്തിൽ എല്ലാ മാസവും പുറപ്പെടുന്നു**

**പ്രത്യേകതകൾ:**

* വൈദികരുടെ നേതൃത്വം
* കുറഞ്ഞ യാത്രാ ചിലവ്
* അംഗീകാരമുള്ള ഗൈഡുകൾ
* പ്രഭാത ഭക്ഷണം, ഉച്ചഭക്ഷണം, അത്താഴം
* എയർ കണ്ടീഷൻ ബസുകളിൽ യാത്ര
* 3/4 സ്റ്റാർ ഹോട്ടലുകളിൽ താമസം
* സൗജന്യ ട്രാവൽ ഇൻഷുറൻസ്

പുറപ്പെടുന്ന തീയതികൾ:
2012 April 17, May 15, June 26
കൂടാതെ മെയ് 15-ന് അഹമ്മദാബാദ്/മുംബൈ എയർപോർട്ടിൽ നിന്നും പ്രത്യേക ഗ്രൂപ്പും പുറപ്പെടുന്നു

**Contact:**

Fr. K. G. Mathew Thekkedathu
9496326726, 9526788928

Mr. Binu David
(Co-ordinator-Out side Kerala)
09974099367

**JORDAN VALLY**
**PILGRIMAGE ASSOCIATION**
**PATHANAMTHITTA**

## ANNAMMA SIMON

**THAZHATHU HOSUE**
**PATHANAMTHITTA**

**6th Death Anniversary**
**03- May 2012**



*"Safe in the arms of Lord Jesus Christ"*

*Inserted by*
***Sorrowing Family***

# 50th Death Anniversary
# 3 June 2012



# REV. FR. E. P. JACOB

B.A; B.L; B.D; L.T.

## Elanjickal, Niranam

# WEDDING



കോട്ടയം വളഞ്ഞാറ്റിൽ പരേതനായ ഡോ. മാണി ജേക്കബ് (മുൻ ചാൻസലർ, SHIATS-DU, അലഹബാദ്) ന്റെയും ഡോ. റെനി ജേക്കബ് (മെംബർ, ഡൽഹി വനിതാ കമ്മിഷൻ) ന്റെയും മകൻ **മനു ജേക്കബും,** കുനംകുളങ്ങര 'അനുഗ്രഹ' കായംകുളം സാമുവൽ മാത്യുവിന്റെയും ഏലിയാമ്മ മാത്യുവിന്റെയും മകൾ **സ്മിത അനു മാത്യുവും** 14-4-12 ൽ ഡൽഹി ഭദ്രാസനാധിപൻ **അഭി. ഡോ. യൂഹാനോൻ മാർ ദിമത്രയോസ് തിരുമേനിയുടെ** പ്രധാന കാർമികത്വത്തിൽ കോട്ടയം സെന്റ്. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വിവാഹിതരായി.

# ഒരു

# അദൃശ്യതന്തുവായ്...



കേരളാ അക്കൗണ്ടന്റ് ജനറലായ ഡോ. ബിജു ജേക്കബ് IA&AS, ആലയ്ക്കപ്പറമ്പിൽ, പാമ്പാടി ദയറായിൽ നടത്തിയ അനുസ്മരണ പ്രഭാഷണം

**പാ**മ്പാടി തിരുമേനിയെ കുറിച്ചുള്ള ബാല്യകാല സ്മരണകളിൽ ഏറ്റവും ദീപ്തമായത് നെയ്യപ്പം എന്ന മധുരപലഹാരത്തെ ചുറ്റിപ്പറ്റിയാണ്. പാമ്പാടി തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനു മാത്രമാണ് വീട്ടിൽ നെയ്യപ്പം ഉണ്ടാക്കാറുണ്ടായിരുന്നത്. നൂറ്റിയൊന്ന് നെയ്യപ്പവും ഒരു വാഴക്കുലയുമാണ് പൊത്തമ്പുറം ദയറായിലേക്കുള്ള ഞങ്ങളുടെ നേർച്ച. ഉപരിപ്ലവമായ ഈ സംഗതികൾക്കപ്പുറമായി തിരുമേനിയുമായി ബന്ധപ്പെട്ട ചില സംഭവങ്ങളാണ് കഴിഞ്ഞ മൂന്നു തലമുറകളിലെ ഞങ്ങളുടെ കുടുംബത്തിന്റെ ഗതി പാടെ മാറ്റിമറിച്ചത്.

## സഹോദരന് പകരമായി പട്ടമേറ്റ യാക്കോബ് കശ്ശീശ

എന്റെ പ്രപിതാമഹനായിരുന്ന ആലയ്ക്കപ്പറമ്പിൽ ചാക്കോച്ചന്റെ മൂന്നാമത്തെ പുത്രനായിരുന്നു പിതാമഹനായ യാക്കോബ് കശീശ്ശ. എന്നാൽ കുടുംബാംഗങ്ങൾ വൈദിക വൃത്തിയ്ക്കായി തിരഞ്ഞെടുത്തതും സെമിനാരിയിലേക്ക് അയച്ചതും ഇദ്ദേഹത്തെയായിരുന്നില്ല. പിന്നെയോ ചാക്കോച്ചന്റെ സഹോദരപുത്രനായിരുന്ന കോരയെയായിരുന്നു.

വൈദിക പഠനം പൂർത്തിയാക്കിയ കോര ശെമ്മാശ്ശന്റെ വിവാഹം മീനടം വലിയ പള്ളിയിൽ പാമ്പാടി തിരുമേനിയുടെ മുഖ്യ കാർമികത്വത്തിൽ നടന്നു. ആ വിവാഹചടങ്ങുകൾക്കിടയിൽ കുടുംബാംഗങ്ങൾക്ക് ഒരു വലിയ അബദ്ധം പറ്റി. വിവാഹശേഷം സൽക്കാരങ്ങൾക്കായി പള്ളിയിൽ നിന്ന് ഭവത്തിലേക്ക് മടങ്ങിയ കുടുംബാംഗങ്ങൾ കാർമികനായ തിരുമേനിയുടെ ഭക്ഷണകാര്യം മറന്നുപോയി. ഒടുവിൽ കപ്യാർ തന്റെ ഭവനത്തിൽ കഞ്ഞിയുണ്ടാക്കി തിരുമേനിക്കു കൊടുത്തു. അതു കഴിച്ചുകൊണ്ട് പരാതിയോ പരിഭവമോ ഒന്നും കൂടാതെ തിരുമേനി മടങ്ങി.

എന്നാൽ രണ്ട് അസാധാരണമായ സംഭവങ്ങൾ ഇതുമായി ബന്ധപ്പെട്ടുണ്ടായി. കടുത്ത വേനൽക്കാലത്ത് ആയിരുന്നു വിവാഹം. എന്നാൽ വിവാഹസൽക്കാരങ്ങൾ അലങ്കോലപ്പെടുത്തിക്കൊണ്ട് അപ്രതീക്ഷിതമായി ശക്തമായ മഴ പെയ്തു. രുചികരമായ ഭക്ഷണ പദാർത്ഥങ്ങൾ മഴവെള്ളം വീണ് ഉപയോഗശൂന്യമായി. കുറച്ചു നാളുകൾക്ക് ശേഷം, ആ ശെമ്മാശ്ശൻ പനി ബാധിച്ച് പെട്ടെന്ന് മരിച്ചു.

മരിച്ചുപോയ ശെമ്മാശ്ശന്റെ പകരക്കാരനായി ആര് വേണം എന്ന ചോദ്യം ഉയർന്നു. നറുക്ക് ചാക്കോച്ചന്റെ മൂന്നാമത്തെ മകനു വീണു. അങ്ങനെ തന്റെ പിതൃസഹോദരപുത്രനായ ശെമ്മാശന്റെ ആകസ്മിക മരണമാണ് കൃഷിക്കാരനോ അദ്ധ്യാപകനോ ആകേണ്ടിയിരുന്ന ഈ യുവാവിനെ വൈദികനാക്കിയത്. ഈ സംഭവങ്ങൾ എല്ലാം നടക്കുന്നത 1925 നും 1929 നും ഇടയിലാണ്.

## ഗണിതശാസ്ത്രത്തിൽ നിന്നും മെഡിസിനിലേക്ക്

ആലയ്ക്കപ്പറമ്പിലച്ചന്റെ രണ്ടാമത്തെ പുത്രിയായ കുഞ്ഞുമറിയാമ്മയ്ക്ക് ഗണിതശാസ്ത്രത്തിൽ എന്നും 150/100 മാർക്കായിരുന്നു.

ഇന്റർമീഡിയറ്റ് (ഇന്നത്തെ 12-ാം ക്ലാസ്സിനു തുല്യം) ഉയർന്ന നിലയിൽ പാസ്സായ കുഞ്ഞുമറിയാമ്മയ്ക്ക് ഒരേ സമയം രണ്ട് തികച്ചും വ്യത്യസ്തമായ വിഷയങ്ങളിൽ പ്രവേശനം ലഭിച്ചു. കോട്ടയം സി.എം.എസ്. കോളേജിൽ ഗണിതശാസ്ത്രത്തിനും, വെല്ലൂർ സി.എം.സി. യിൽ MBBS നും, കുഞ്ഞുമറിയാമ്മയുടെ കണക്കിലെ താത്പര്യവും, കുടുംബത്തിന്റെ അത്ര മെച്ചമല്ലാത്ത സാമ്പത്തിക സ്ഥിതിയും ഒക്കെ CMS കോളേജിൽ പഠിക്കുന്നതിന് പ്രേരണ നൽകി. എന്നാൽ വെല്ലൂരിലെ പ്രവേശനം മധുരിച്ചിട്ട് തുപ്പാനും കയ്ച്ചിട്ട് ഇറക്കാനും പറ്റാത്ത അവസ്ഥയിൽ നിൽക്കുന്നതുകൊണ്ട് മാർഗ്ഗനിർദ്ദേശത്തിനായി പാമ്പാടി തിരുമേനിയെ സമീപിച്ചു.

കുറെയേറെ നിമിഷങ്ങൾ പ്രാർത്ഥനയിൽ ചിലവിട്ടതിനുശേഷം തിരുമേനി നിർദേശം നൽകി. "ആദ്യം പ്രവേശനം ലഭിച്ച പഠനത്തിനു ചേരുക". അത് MBBS ആയിരുന്നു. തിരുമേനിയുടെ ദൈവീക മാർഗ്ഗനിർദ്ദേശമായി കരുതി അച്ചനും, കുഞ്ഞുമറിയാമ്മയും അത് സ്വീകരിച്ചു.

ഡോ. മറിയാമ്മയുടെയും, ടി. ജെ. ജോഷ്വാ ശെമ്മാശനും തമ്മിലുള്ള വിവാഹം ആശീർവദിച്ചത് പാമ്പാടി തിരുമേനിയും പാറേട്ട് തിരുമേനിയും ഒന്നിച്ചായിരുന്നു. കേരള ഹെൽത്ത് സർവ്വീസിൽ പ്രവേശിച്ച ഡോ. മറിയാമ്മ ജോഷ്വാ, ചികിത്സാ സൗകര്യങ്ങൾ കുറവായ ആ കാലഘട്ടത്തിൽ രോഗികൾക്ക് വലിയൊരു ആശ്വാസമായി പ്രവർത്തിച്ചു.

**ഒരു വിവാഹം.**

പ്രൊഫ. കെ.എം. കുറിയാക്കോസ് (വാകത്താനം) 1990 കളിൽ പരിശുദ്ധ പാമ്പാടി തിരുമേനിയെപ്പറ്റിയുള്ള സംഭവങ്ങൾ പുസ്തകരൂപത്തിലാക്കി മാറ്റുന്നതിനുവേണ്ടി പല വയോധികരെയും സന്ദർശിച്ചു. അക്കൂട്ടത്തിൽ ആലയ്ക്കപ്പറമ്പിൽ അച്ചനേയും സന്ദർശിക്കുവാൻ ഇടയായി. അദ്ദേഹത്തിന്റെ ആ സന്ദർശനത്തിനിടയിലാണ് അദ്ദേഹത്തിന്റെ മകൾ ഡോ. രഞ്ജുവുമായിട്ടുള്ള എന്റെ വിവാഹ ആലോചന തുടങ്ങി വെച്ചത്. അങ്ങനെ പാമ്പാടി തിരുമേനിയുടെ അദൃശ്യസാന്നിദ്ധ്യം ആലയ്ക്കപ്പറമ്പിൽ അച്ചന്റെ മൂന്നാം തലമുറയുടെ ഭാഗധേയം നിർണ്ണയിക്കുന്നതിലും ഒരു വലിയ പങ്ക് വഹിച്ചു.

**അസാധാരണമായൊരു സ്വപ്നം**

പാമ്പാടി ദയറായിൽ മൂന്ന് ദിവസം തുടർച്ചയായി വിശുദ്ധ കുർബാന അർപ്പിക്കുവാനും ബാലഭവനിലെ കുട്ടികൾക്ക് നേർച്ച കൊടുക്കുവാനും ഞാൻ എന്റെ ഒരു ബന്ധുവിനെ ഏർപ്പാടാക്കി. പക്ഷേ തീയതികൾ എന്നെ അറിയിക്കുവാൻ അദ്ദേഹം വിട്ടുപോയി. ഒരു ദിവസം, ഉച്ച ഭക്ഷണത്തിനു ശേഷം മയങ്ങുമ്പോൾ, എന്റെ സമീപത്ത് വയോധികരായ ഒരു തിരുമേനിയേയും ഒരു വൈദികനേയും കണ്ടു. എന്റെ ഭാഗത്തേക്ക് തിരിഞ്ഞ ആ തിരുമേനിയുടെ മുഖം പാമ്പാടി തിരുമേനിയുടേതായിരുന്നു. വൈകുന്നേരം ആ ബന്ധു എന്നെ വിളിച്ചു പറഞ്ഞു, "ഇന്നായിരുന്നു മൂന്ന് ദിവസങ്ങളിലെ വി. കുർബ്ബാന സമാപിച്ചത്. ബാലഭവൻ കുട്ടികൾക്ക് നേർച്ചയും കൊടുത്തു." അത്ഭുതം എന്ന് പറയട്ടെ, അധികം താമസിയാതെ മനുഷ്യബുദ്ധിക്കതീതമായ രീതിയിൽ ആ സാഹചര്യത്തിൽ നിന്ന് ഞാൻ പുറത്തു കടന്നു.

ആ ദിവ്യാത്മാവിന്റെ പ്രാർത്ഥനകളും സാന്നിധ്യവും എനിക്കും കുടുംബത്തിനും വളരെ അനുഗ്രഹപ്രദമായിരുന്നു. ഇനിയും അങ്ങനെ ആയിരിക്കട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു. ■



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

"**സ്പർശം**" ഇന്ദ്രിയങ്ങളെ സ്പർശിച്ച് ഭക്തി നൽകുന്ന ഭൗതീക വസ്തു എന്നൊരർത്ഥമുണ്ട്. സ്പർശം സൗഖ്യദായകമായ ഒന്നാണ് ജനിച്ച് വീഴുന്ന ഒരു കുഞ്ഞിനെ അതിന്റെ പിതാവ് കൈയ്യിൽ ഏറ്റ് വാങ്ങി അതിന്റെ മൂർദ്ധാവിൽ ആദ്യചുംബനം നൽകുന്നത് മുതൽ പ്രാണൻ നഷ്ടപ്പെട്ട് അന്ത്യ സംസ്ക്കാര ശുശ്രൂഷകൾക്കിടയിൽ ഏറ്റ് വാങ്ങുന്ന അന്ത്യചുംബനങ്ങൾ വരെ എത്ര സ്പർശങ്ങളിലൂടെയാണ് നാം കടന്ന് പോവുക.

സ്പർശം (Touch) ഒരു സ്നേഹപ്രകടനമാണ് അതിന്റെ മൂർദ്ധന്യത ഹൃദയം ഹൃദയത്തെ തൊടുന്നതാണ്. ദൈവസ്നേഹത്തിലും ഈ ഹൃദയത്തെ തൊടൽ ഉണ്ട്. മനുഷ്യബന്ധങ്ങളിലെ എല്ലാ സ്പർശനങ്ങളിലും ദൈവസ്നേഹത്തിന്റെ ഈ തൊടൽ ഉണ്ട്. പാളയത്തിന് പുറത്ത് അനേക വർഷങ്ങളായി ആരാലും തൊടപ്പെടാത്ത കുഷ്ഠരോഗി യേശുവിനാൽ തൊടപ്പെടുമ്പോഴാണ് സൗഖ്യം ലഭിക്കുക. ആരെങ്കിലും എന്നെ ഒന്ന് തൊട്ടെങ്കിൽ... ഒന്ന് ആശ്ലേഷിച്ചെങ്കിൽ... ഒന്ന് ചുംബിച്ചെങ്കിൽ.. ഒന്ന് നെഞ്ചോട് ചേർത്തെങ്കിൽ... സ്നേഹത്തിന്റെ വാതിൽ തുറന്നെങ്കിൽ... ഇങ്ങനെ അനേക വർഷങ്ങളായി രോഗാതുരമായി ഒരു തൊടലിന് വേണ്ടി കൊതിക്കുന്നവർ...

സ്നേത്തിന്റെ ഉറവയുമായി ചെറുമക്കളെ ഒന്ന് സ്പർശിക്കാൻ നീണ്ടു വരുന്ന ചുക്കിച്ചുളിഞ്ഞ കൈകൾ ഇന്ന് നിരാശപ്പെടുന്നുണ്ടാവില്ലേ? പങ്കാളിയിൽ നിന്ന് സ്നേഹവലയത്തിന്റെ ഒരു സ്പർശം പ്രതീക്ഷിക്കുന്നുണ്ടാവില്ലേ? ഒരമ്മയുടെ സഹനത്തിന്റെ മടിത്തട്ടിൽ ഒന്ന് തലവയ്ക്കാൻ... തന്റെ പിതാവിൽ നിന്ന് സുരക്ഷിതത്വത്തോടെ മൂർദ്ധാവിലൊരു നേരിയ ചുംബനം... ഈ സ്പർശങ്ങളൊക്കെ ആഗ്രഹിക്കാത്ത എത്ര പേരുണ്ടാകും.

സ്പർശങ്ങൾ പൂർണ്ണമായി നഷ്ടപ്പെട്ടിടത്ത് ചില മരുഭൂമികൾ ഉണ്ടാകാറുണ്ട് ഈ മരുഭൂമികളിലാണ് മറ്റ് ചില സ്പർശനങ്ങൾ... ചില അപഥ വഴികൾ... ജീവിതത്തിലുണ്ടാകുക. ഹൃദയം ഹൃദയത്തോട് ചേരാതെ "ഞാൻ നിന്നെ സ്നേഹിക്കുന്നു" എന്ന് ഒരാൾ പുറപ്പെടുവിക്കുന്ന വീൺവാക്കിൽപ്പോലും നാം വീണ് പോകുന്നത്... ഈ മരുഭൂമിയിലാണ്. സ്പർശം നഷ്ടപ്പെട്ട ആത്മീയതയുടെ ലക്ഷണമാണ് അമ്മ ദൈവങ്ങളുടെ ആശ്ലേഷത്തിന് വേണ്ടി, ടൈംടേബിളിലെ സമയക്രമീകരണം അനുസരിച്ച് അത്ഭുതം പ്രവർത്തിക്കുന്ന ഇൻസ്റ്റന്റ് ആത്മീയതക്കാരന്റെ ദർശനത്തിന് വേണ്ടി ക്യൂ നിൽക്കേണ്ടി വരിക. ലഹരിക്കുവേണ്ടി ഗ്രാമങ്ങൾ, നഗരങ്ങൾ വ്യത്യാസമില്ലാതെ നീണ്ടു പോകുന്ന എല്ലാ ക്യൂവിന് പിന്നിലും ചില സ്പർശ നഷ്ടങ്ങളുണ്ട്.

*ദൈവമേ മണ്ണായിരുന്ന എന്നെ ആദ്യം*
*തൊട്ടത് അങ്ങായിരുന്നു. ഞാൻ ആദ്യം*
*പുളകം കൊണ്ടതും... അങ്ങായിരുന്നു എന്നെ*
*ആദ്യം ചുംബിച്ചതും... ഒരു തെന്നൽപോലെ*
*ജീവനായി അങ്ങാണ് എന്നിൽ ആദ്യം*
*അടർന്ന് വീണതും...*
*പിന്നെ എപ്പോഴാണ് അങ്ങയുടെ സ്പർശം*
*എനിക്ക് നഷ്ടമായത്...?*
*ലോകം എന്നെ സ്പർശിച്ച് തുടങ്ങിയപ്പോൾ*
*ആസക്തികളിൽ ഞാനൊന്ന് മയങ്ങിപ്പോയി ആ*
*മയക്കത്തിൽ ഞാൻ എറിഞ്ഞ് കളഞ്ഞ രത്നങ്ങളെല്ലാം അങ്ങ് തന്നെയായിരുന്നു.*
*ദൈവമേ എന്റെ ഹൃദയത്തെ അങ്ങയുടെ*
*ഹൃദയം തൊടണമേ...*
*എന്റെ പിതാവായി, മാതാവായി,*
*എന്റെ പ്രണയമായി, പ്രാണനായി....*



## അഭിവന്ദ്യ പൗവ്വത്തിൽ പിതാവിന്...

മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക മുഖപത്രമായ 'മലങ്കരസഭ' മാസികയുടെ എഡിറ്റോറിയൽ ബോർഡ് പ്രസിഡന്റ് എന്ന നിലയിലാണ് ഞാൻ കത്ത് എഴുതുന്നത്. 'മലങ്കരസഭ' മാസികയുടെ 2012 ഏപ്രിൽ ലക്കത്തിൽ "ക്രിസ്തുവും പിണറായിയും, മാർ പൗവ്വത്തിലും" എന്ന തലക്കെട്ടുള്ള ലേഖനം പ്രസിദ്ധീകരിക്കപ്പെട്ടതിൽ നിർവ്യാജം ഖേദിക്കുന്നു. മലങ്കരസഭയുടെ ഉറ്റ സുഹൃത്തും സഹോദരനും, പ. ബാവാ തിരുമേനിമാരോട് വളരെ ആദരവോടും താൽപര്യത്തോടും കൂടി ഇടപെടുകയും ഉത്തമമായ ബന്ധം പുലർത്തുകയും ചെയ്യുന്ന അങ്ങേയ്ക്കും, മാർത്തോമ്മാ ക്രിസ്ത്യാനികളുടെ പൊതുപാരമ്പര്യം പങ്കുവയ്ക്കുന്ന സഹോദരീസഭ എന്ന നിലയിൽ സീറോ മലബാർ സഭയ്ക്ക് പ്രത്യേകിച്ചും, ആഗോള കത്തോലിക്കാ സഭയ്ക്ക് പൊതുവായും അസന്തുഷ്ടിയും ദുഃഖവും ഉളവാക്കിയതിൽ 'മലങ്കരസഭ' മാസിക എഡിറ്റോറിയൽ ബോർഡിന് ഏറെ വേദനയുണ്ട്. പ. ബാവാ തിരുമേനി ഇക്കാര്യത്തിൽ ഏറെ ദുഃഖിതനാണ്. ഇരുസഭകളും തമ്മിലുള്ള നല്ല ബന്ധത്തിന് ഇതുമൂലം തടസ്സം വരാതെ അങ്ങ് ശ്രദ്ധിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. പ. ബാവാ തിരുമേനിയുടെ പ്രത്യേക നിർദ്ദേശപ്രകാരം കൂടിയാണ് ഈ കത്ത് അയയ്ക്കുന്നത്. ഇതര ക്രൈസ്തവ സഭകൾക്കോ, മതവിശ്വാസങ്ങൾക്കോ അപകീർത്തികരമായ ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുകയില്ല എന്ന 'മലങ്കരസഭ' മാസികയുടെ നയത്തിന് ഊന്നൽ നൽകി പ്രവർത്തിക്കുന്നതിന് പത്രാധിപസമിതി ശ്രദ്ധിക്കുന്നതാണ്. ഈ കത്ത് അടുത്ത ലക്കം മലങ്കരസഭ മാസികയിൽ പ്രസിദ്ധപ്പെടുത്തുന്നതാണ്.

*(സഭാമാസിക പ്രസിഡന്റായ ഡോ. സഖറിയാസ് മാർ അപ്രേം തിരുമേനി സീറോ മലബാർ സഭയുടെ മാർ ജോസഫ് പൗവ്വത്തിൽ തിരുമേനിക്കയച്ച കത്തിന്റെ പൂർണ്ണരൂപം.)*

## ഷഷ്ഠിപൂർത്തി

തലവൂർ മുട്ടുവേലിൽ പരേതരായ ഇട്ടി യോഹന്നാന്റെയും മറിയാമ്മ യാഹോന്നാന്റെയും മകൻ ഫാ. വൈ. തോമസ് മുട്ടുവേലി ഷഷ്ഠിപൂർത്തിയിലേക്ക്. 21-9-1979-ൽ പൗരോഹിത്യം സ്വീകരിച്ച ഇദ്ദേഹം ചെങ്ങന്നൂർ, അവിഭക്ത കൊല്ലം ഭദ്രാസനങ്ങളുടെ വിവിധ ഇടവകകളിൽ വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. തലവൂർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗം. തിരുവനന്തപുരം മാവിലഴികത്ത് എലിസബത്ത് തോമസ് ആണ് സഹധർമ്മിണി. മക്കൾ അട്രീഷ്യ മേരി തോമസ്, ആൻഡ്രൂസ് എം.ജെ. തോമസ്.

ബാലസമാജം അഖിലമലങ്കര സ്ഥാപക ജനറൽ സെക്രട്ടറി ചെങ്ങന്നൂർ ഭദ്രാസന കൗൺസിൽ മെമ്പർ എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഇപ്പോൾ അടൂർ-കടമ്പനാട് എം.ജി. ഒ.സി.എസ്.എം. വൈസ്പ്രസിഡന്റ്.

## ഡോക്ട്രേറ്റ്



മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്നും പരിസ്ഥിതി ശാസ്ത്രത്തിൽ ഡോക്ട്രേറ്റ് നേടിയ ഡോ. ജോൺ സി. മാത്യു, കുമരകം സെന്റ് ജോൺസ് ഓർത്തഡോക്സ് പുത്തൻപള്ളി ഇടവകാംഗവും കുമരകം ചിറ്റൂർ ശ്രീ. മാത്യു ജോണിന്റെയും ശ്രീ. ഏലിയാമ്മ മാത്യുവിന്റെയും മകനുമാണ്. ഭാര്യ വാകത്താനം എട്ടുപറയിൽ ജൂലി തോമസ്. തണ്ണീർതടങ്ങളിൽ കാണപ്പെടുന്ന ജലസസ്യങ്ങളെക്കുറിച്ചുള്ള പഠനത്തിനാണ് ഈ ഉന്നത ബിരുദം ലഭിച്ചത്. ഇപ്പോൾ മഹാത്മാഗാന്ധി സർവ്വകലാശാലയുടെ പരിസ്ഥിതി ശാസ്ത്ര വകുപ്പിൽ ISRO യുടെ സാമ്പത്തിക സാങ്കേതിക സഹായത്തോടെ പ്രവർത്തിക്കുന്ന ഡോ. ആർ സതീഷ് സെന്റർ ഫോർ റിമോർട്ട്സെൻസിംഗ് ആന്റ് ജി.ഐ.എസ്. സെന്ററിലെ അധ്യാപകനാണ്.

# നിലയ്ക്കൽ രാജ്യാന്തര പരിസ്ഥിതി സമ്മേളനം സമാപിച്ചു



**സീതത്തോട്:** മനുഷ്യന്റെ സ്വാർഥതയാണ് എല്ലാ പരിസ്ഥിതി പ്രശ്നങ്ങൾക്കും കാരണമെന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവാ. നിലയ്ക്കൽ എക്യുമെനിക്കൽ ട്രസ്റ്റ് സംഘടിപ്പിച്ച രാജ്യാന്തര പരിസ്ഥിതി സമ്മേളനത്തിന്റെ സമാപന സമ്മേളനത്തിൽ പ്രഭാഷണം നടത്തുകയായിരുന്നു പരിശുദ്ധ കാതോലിക്കാ ബാവാ.

മനുഷ്യൻ മാത്രമല്ല ദൈവത്തിന്റെ സൃഷ്ടി. പരിസ്ഥിതിക്കു ഹാനികരമായ യാതൊന്നും മനുഷ്യൻ ചെയ്യരുത്. നാം പ്രകൃതിയുടെ ചൂഷകരാകരുത്. അടുത്ത തലമുറയ്ക്ക് നാം കരുതണം. മാറ്റത്തിന് നാം വിധേയരാകണമെന്നും കാതോലിക്കാ ബാവാ ഉദ്ബോധിപ്പിച്ചു.

നദികൾ കുട്ടിമുട്ടിക്കുന്നതു ഗുരുതരമായ പ്രശ്നങ്ങൾക്ക് കാരണമാകുമെന്ന് ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്ത പ്രസ്താവിച്ചു.

സി.എസ്.ഐ. ഡപ്യൂട്ടി ഡയറക്ടർ ചന്ദ്രഭൂഷൺ, ഡോ. സാമുവേൽപോൾ രാജ്, ബിഷപ്പ് തോമസ് കെ.ഉമ്മൻ, റവ. റോമൻസ് ആന്റണി, പ്രൊഫ. പി.ജെ. വർക്കി, ഹെലൻ ഫോക്സ്, ജോയിന്റ് ഇക്കോളജിക്കൽ കമ്മീഷൻ സെക്രട്ടറി ഡോ. മാത്യു കോശി പുന്നയ്ക്കാട് എന്നിവർ പ്രസംഗിച്ചു.

മൂന്നു ദിവസം നീണ്ടുനിന്ന സമ്മേളനത്തിൽ വിവിധ രാജ്യങ്ങളിൽ നിന്നുൾപ്പെടെ എഴുപത്തഞ്ചോളം തിരഞ്ഞെടുക്കപ്പെട്ട പരിസ്ഥിതി പ്രവർത്തകരും വിദഗ്ധരും പങ്കെടുത്തു.

## ഓർത്തഡോക്സ് വിശ്വാസികൾ അപമാനിക്കപ്പെടുന്നു:

ഓർത്തഡോക്സ് സഭാ വിശ്വാസികൾ നിരന്തരമായി അപമാനിക്കപ്പെടുന്ന സാഹചര്യമാണ് നിലനിൽക്കുന്നതെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ.

പിറവം വലിയ പള്ളിയിൽ ഉൾപ്പടെ നിലനിൽക്കുന്ന പ്രശ്നങ്ങളിൽ നീതി ലഭിക്കണമെന്ന് ആവശ്യപ്പെട്ട് സഭ ആരംഭിക്കുന്ന സമരപരിപാടികളുടെ ഉദ്ഘാടനം നിർവഹിക്കുകയായിരുന്നു അദ്ദേഹം. വാഗ്ദാനങ്ങളിൽ പിറകോട്ടു പോകുന്ന സമീപനമാണ് ഭരണകൂടത്തിന്റേത്. കോലഞ്ചേരി പള്ളി പ്രശ്നം ഉൾപ്പടെയുള്ള സംഭവങ്ങൾ ഇതിനു തെളിവാണ്. അവകാശങ്ങൾ നേടി എടുക്കാൻ സഭാംഗങ്ങൾ ഒരുമിച്ച് പ്രവർത്തിക്കണം. പ്രതിഷേധിക്കേണ്ടിടത്ത് പ്രതിഷേധിക്കാനും, പറയേണ്ടിടത്ത് പറയാനുമുള്ള ആർജ്ജവം പ്രകടിപ്പിക്കണം. പിറവം പള്ളി പ്രശ്നം പ്രാദേശിക പ്രശ്നമല്ല. നീതി ലഭിക്കുംവരെ പോരാട്ടം തുടരുമെന്നും പരിശുദ്ധ ബാവാ പറഞ്ഞു. ഡോ.തോമസ് മാർ അത്തനാസിയോസ് അധ്യക്ഷത വഹിച്ചു. യൂഹാനോൻ മാർ മിലിത്തിയോസ്, യാക്കോബ് മാർ ഐറേനിയോസ്, ഫാ.ഏലിയാസ് ചെറുകാട്, ഫാ. ജേക്കബ് കുര്യൻ എന്നിവർ പ്രസംഗിച്ചു. ടൗൺ ചുറ്റി നടന്ന പ്രകടനത്തിൽ വൈദികരടക്കം നൂറുകണക്കിനു വിശ്വാസികൾ പങ്കെടുത്തു. കുരിശുപള്ളി ജംക്ഷനിൽ പ്രകടനം പൊലീസ് തടഞ്ഞു. തുടർന്നു നടന്ന യോഗത്തിൽ യൂഹാനോൻ മാർ മിലിത്തിയോസ്, ഡോ. തോമസ് മാർ അത്തനാസിയോസ് എന്നിവർ പ്രസംഗിച്ചു. ഒരുവിഭാഗത്തിന്റെ താൽപര്യങ്ങൾ മാത്രം സംരക്ഷിക്കുന്ന സമീപനമാണ് ഇപ്പോൾ നടക്കുന്നതെന്ന് ഇരുവരും കുറ്റപ്പെടുത്തി. വരും ദിവസങ്ങളിലും പ്രതിക്ഷേധസമരങ്ങൾ തുടരുമെന്ന് സഭാ നേതൃത്വം അറിയിച്ചു.

## പരുമല പള്ളി : കലക്ടറുടെ ചർച്ചയിൽ ധാരണയായി

**പത്തനംതിട്ട:** തീർത്ഥാടന കേന്ദ്രമായ പരുമല പള്ളിയുടെ സമീപം പാത്രിയാർക്കീസ് വിഭാഗക്കാർ വൃദ്ധസദനം പണിയുന്നത് സംബന്ധിച്ച പ്രശ്നം ധാരണയായി. ഹൈക്കോടതി നിർദ്ദേശ പ്രകാരം കളക്ടറേറ്റിൽ ജില്ലാ കളക്ടർ പി.വേണു ഗോപാലിന്റെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിലാണ് ധാരണയായത്. പരുമല പള്ളിയിൽ നിന്ന് ഒരു കിലോമീറ്റർ മാറി സ്ഥലം കണ്ടെത്തണം. ഇതിനായി തിരുവല്ല ആർ.ഡി.ഒ.യെയും ഡിവൈ.എസ്.പിയെയും യോഗം ചുമതലപ്പെടുത്തി. അനുയോജ്യമായ സ്ഥലം കണ്ടെത്തിയശേഷം വീണ്ടും യോഗം ചേരും.

യോഗത്തിൽ എ.ഡി.എം. എച്ച്.സലിംരാജ്, ഫാ.മാത്യു ഫിലിപ്പ്, ജേക്കബ് തോമസ് അരുകുപുറം, പരുമല സെമിനാരി മാനേജർ ഫാ.സൈമൺ സ്കറിയ, അഡ്വ.ചെറിയാൻ വർഗീസ്, തിരുവല്ല ആർ.ഡി.ഒ. ആന്റണി ഡൊമനിക്, ഡിവൈ.എസ്.പി. സാബു പി.ഇടിക്കുള, തഹസീൽദാർ ലിജി എബ്രഹാം തുടങ്ങിയവർ പങ്കെടുത്തു.

## ആർദ്ര ഭവന നിർമ്മാണം

ആർദ്ര ഭവനനിർമ്മാണ പദ്ധതിയിൽപ്പെടുത്തി ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഒരു അന്ധ കുടുംബത്തിന് ഭവനം നിർമ്മിക്കുന്നു. കുടുംബത്തിലെ നായകനായ ചെത്തിയാവിൽ മത്തായി (സെന്റ് ഇഗ്നേഷ്യസ് ഇടവകാംഗം) മാത്രമാണ് കാഴ്ചശക്തിയുള്ള ഏകയാൾ. ടിയാന്റെ ഭാര്യയായ പൊന്നമ്മ മക്കൾ ബിൻസി, ബിനു എന്നിവർ പൂർണ്ണരായും അന്ധരാണ്. സന്മനസ്സുള്ളവർ പദ്ധതിയുടെ നടത്തിപ്പിനായി സഹകരിക്കുക.

കൺവീനർ, ആർദ്ര ചാരിറ്റബിൾ സൊസൈറ്റി, ദേവലോകം, കോട്ടയം, A/c No. 67068218457 (SBT, Devalokam)
Ph: 0481-2578500

## പ്രിൻസിപ്പൽ സെക്രട്ടറി



കേരള സർക്കാർ ആഭ്യന്തര-വിജിലൻസ് വകുപ്പുകളുടെ പ്രിൻസിപ്പൽ സെക്രട്ടറിയായി ശ്രീ. സാജൻ പീറ്റർ IAS നെ മന്ത്രിസഭായോഗം നിയമിച്ചു. വന്യം-വന്യജീവി, സാംസ്ക്കാരിക വകുപ്പുകളുടെ പ്രിൻസിപ്പൽ സെക്രട്ടറി കൂടിയാണി ദ്ദേഹം. റബർബോർഡ് ചെയർമാൻ, വിവിധ ജില്ലകളുടെ കളക്ടർ, ഗവ. വകുപ്പുകളുടെ സെക്രട്ടറി എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. തിരുവനന്തപുരം 'തെക്കൻ പരുമലപള്ളി' സെന്റ് ഗ്രിഗോറിയോസ് പേരൂർക്കട ഇടവകാംഗം ഭാര്യ തിരുവല്ല പാലിയേക്കര തട്ടാകുന്നേൽ ലത. വിവാഹിതരായ ഡോ. സെറിൻ പീറ്റർ, ഡോ. പ്രശാന്ത് പീറ്റർ എന്നിവർ മക്കളാണ്.

## തെരഞ്ഞെടുത്തു



തൃശ്ശൂർ ഭദ്രാസനത്തിലെ മണ്ണുത്തി സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളി ട്രസ്റ്റിയായി തെരഞ്ഞെടുക്കപ്പെട്ട മറിയം ദാനിയേൽ കുമ്പളത്ത്.



തിരുവനന്തപുരം നന്ദൻകോട് സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ കൂട്ടുട്രസ്റ്റിയായി തെരഞ്ഞെടുക്കപ്പെട്ട ഗ്രേസ് ചാക്കോ.



അടൂർ കടമ്പനാട് ഐക്കാട് സെന്റ് മേരീസ് ഇടവക ഓഡിറ്ററായി തെരഞ്ഞെടുത്ത സാറാമ്മ ആർ. ബഞ്ചമിൻ,



പുത്തൂർ, മൈലംകുളം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഓഡിറ്ററായി തെരഞ്ഞെടുത്ത അമ്പി ജോയി.

## ജോർജിയൻ അവാർഡ്

ജോർജിയൻ തീർത്ഥാടന കേന്ദ്രമായ നല്ലില ബഥേൽ സെന്റ് ജോർജ് പള്ളി നൽകുന്ന ജോർജിയൻ അവാർഡ് മാർത്തോമ്മാ സഭയുടെ വലിയ മെത്രാപ്പോലീത്താ ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റത്തിനു ശ്രീ. പീതാംബരക്കുറുപ്പ് എം.പി. സമർപ്പിച്ചു. ശ്രീ. എം.എ. ബേബി എം.എൽ.എ, വികാരി ഫാ. വി.ജി. കോശി വൈദ്യൻ, ഫാ. വൈ. തോമസ്, ഫാ. റ്റി. തോമസ് കുട്ടി, ശ്രീ. ജോൺസൺ കല്ലട, ജി. സാംകുട്ടി, ഡീ. വിനോദ്, ഷിജു പ്രസംഗിച്ചു.

## ബെസ്ക്യാമ്മ അസോസിയേഷൻ

ബെസ്ക്യാമ്മ അസോസിയേഷന്റെ വാർഷിക സമ്മേളനം പരുമലയിൽ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് ഉദ്ഘാടനം ചെയ്തു. അഭി. മാത്യൂസ് മാർ തേവോദോസിയോസ് ഫാ. ജോർജ്ജ് മാത്യു, പരുമല സെമിനാരി മാനേജർ ഫാ. സൈമൺ സ്കറിയ, ജന. സെക്രട്ടറി ജെസി വർഗീസ്, ബേബിക്കുട്ടി തരകൻ, ഷൈനി സാം, ഫാ. പൗലോസ്, ഫാ. വർഗീസ് മാത്യു എന്നിവർ പ്രസംഗിച്ചു. അഭി. ജോഷ്വാ മാർ നിക്കൊദിമോസ് മെത്രാപ്പോലീത്ത സമാപന സന്ദേശം നൽകി.

## പരിശുദ്ധ ബാവായ്ക്ക് സ്വീകരണം നൽകി

വരിഞ്ഞവിള സെന്റ് ജോർജ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ ഭരണപരമായ നടപടികളുടെ ഭാഗമായി എത്തിച്ചേർന്ന മലങ്കര സഭാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായ്ക്ക് സ്വീകരണം നൽകി. തിരുവനന്തപുരം ഭദ്രാസനത്തിൽ ഉൾപ്പെട്ട വരിഞ്ഞവിള പള്ളിയുടെ ഭരണം ഭദ്രാസനാധിപൻ അഭിവന്ദ്യ ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും മലങ്കര സഭാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഏറ്റെടുത്തതിനു ശേഷമുള്ള സന്ദർശനമായിരുന്നു ഇത്. കൊല്ലം ഭദ്രാസനാധിപൻ അഭിവന്ദ്യ സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്തയും ഒപ്പമുണ്ടായിരുന്നു. ഇടവക വികാരി ഫാ. കോശി ജോർജ് വരിഞ്ഞവിള കത്തിച്ച മെഴുകുതിരി നൽകി പരിശുദ്ധ കാതോലിക്കാ ബാവായെ സ്വീകരിച്ചു. തുടർന്ന് കാതോലിക്കേറ്റ് പതാക ഉയർത്തി ധൂപാർപ്പണം നടത്തി. വിശുദ്ധ കുർബ്ബാനയ്ക്ക് പരിശുദ്ധ കാതോലിക്ക ബാവാ മുഖ്യകാർമികത്വം വഹിച്ചു. കുർബ്ബാന മദ്ധ്യേ പള്ളിഭരണം ഏറ്റെടുത്തുകൊണ്ടുള്ള ആജ്ഞാനുസരണം ഇടവക വികാരി വായിച്ചു..എം.എൽ.എ. മാരായ ഐഷാ പോറ്റി, ജി.എസ്. ജയലാൽ, കൊല്ലം ജില്ലാ പോലീസ് സൂപ്രണ്ട് (റൂറൽ) കെ.ബി. ബാലചന്ദ്രൻ ഐ.പി.എസ്., ഡിവൈ.എസ്.പി.: കെ.എൽ. ജോൺകുട്ടി, തിരുവനന്തപുരം ഭദ്രാസന സെക്രട്ടറി ഫാ. ബേബി തോമസ്, കൊല്ലം ഭദ്രാസന സെക്രട്ടറി ഫാ. ജോൺ ചാക്കോ, കൊട്ടാരക്കരപുനലൂർ ഭദ്രാസന സെക്രട്ടറി ഫാ. അലക്സ് സ്കറിയ, ഫാ. രാജൻ ജോർജ് കോർഎപ്പിസ്കോപ്പാ, വന്ദ്യ ജോസഫ് റമ്പാൻ, ശിവഗിരി തീർത്ഥാടക സംഘം സെക്രട്ടറി മധു മാറനാട് എന്നിവർ പങ്കെടുത്തു.

# വിദ്യാമൃതം

നെല്ലിമരത്തിന്റെ തിരുമധുരം നാവിലൂറിക്കുന്ന അക്ഷരമുറ്റത്തെ വരവേല്ക്കാൻ വീണ്ടും ഒരു ഇടവമാസം കൂടി. ചാഞ്ഞിരുന്നു മാവിൽ കൊമ്പുകളിൽ ചാഞ്ചാടിയ കാലത്തുനിന്നും റബ്ബർതോട്ടങ്ങളിലേക്ക് വേനൽ കളികളും കിളിത്തട്ടിൽ നിന്നും സിനിമാറ്റിക് ഡാൻസിലേക്ക് ചുവടുവെയ്പുകളും ചതുരപ്പലകകളിൽ നിന്നും കീബോർഡിലേക്ക് വിരലോട്ടങ്ങളും വഴുതി നീങ്ങിയ വേനൽ.

ജൂൺ! മാതാപിതാക്കളുടെ നെഞ്ചിടുപ്പ് കൂട്ടുന്ന മാസം. നല്ലൊരു നഴ്സറി സ്ക്കൂളിൽ പ്രവേശിപ്പിക്കാൻ തങ്ങൾ പെടാപ്പാടു പെടേണ്ട കാലം. കഴിഞ്ഞ വർഷത്തിലെ ഫീസ് ഇനത്തിൽ ഇപ്പോഴുമൊരു തുക ജസ്സി ടീച്ചറിന് കൊടുത്തുതീർക്കാനുണ്ട്. ഇക്കൊല്ലം സ്ക്കൂൾ മാനേജ്മെന്റ് യൂണിഫോമിന്റെ നിറം മാറ്റിക്കളഞ്ഞു. അല്ലെങ്കിൽ കഴിഞ്ഞ വർഷത്തേതുകൊണ്ട് അഡ്ജസ്റ്റു ചെയ്യാമായിരുന്നു. ബസ്സ്, സ്പോർട്സ്, ആർട്സ്, നൃത്തം, സ്കോളർഷിപ്പ് പരീക്ഷ... ഹോ! വരുവാനിക്കുന്ന നെരിപ്പോടുകൾ...

തോൾ സഞ്ചി തൂക്കി സാവധാനം ഒറ്റയടിപ്പാതകളിലൂടെ സ്ക്കൂളിലേക്ക് നടന്നുപോകുന്ന മകനെ നോക്കി നിർവൃതി കൊള്ളേണ്ട ഒരച്ഛന്റെ മനസ്സിൽ നിന്നും ഏറെയേറെ അകന്ന് തീ പിടിച്ച ചിന്തകളുമായി വീണ്ടുമൊരു പഠനകാലം.

ഇനി 'മാഡ'മെന്നും 'മിസ്' എന്നുമൊക്കെ ഓമനപ്പേരിട്ട് ചമയങ്ങളിൽ ഒട്ടും കുറവുവരുത്താതെ നിറപുഞ്ചിരിയോടെ മാതാപിതാക്കളെയും കുട്ടികളെയുമൊക്കെ അഭിസംബോധന ചെയ്യുന്ന ടീച്ചർമാരുടെ കാര്യമോ?

വിദ്യാഭ്യാസ തൽപരരായ മാനേജർ മാരുടെ നെറ്റിപ്പട്ടങ്ങൾക്കു മുമ്പിൽ കണ്ണീരും കദനകഥകളും വിളമ്പി പബ്ലിക് സ്ക്കൂളിന്റെ നാലുകെട്ടിനുള്ളിൽ കിട്ടുന്ന നക്കാപിച്ച ശമ്പളത്തിനു മുമ്പിൽ വൃഥാഭിമാനത്തോടെ തലകുനിച്ച് കണ്ണീർതുടച്ച് വീണ്ടും ഗരിമയോടെ ചിരിക്കുന്നു... പബ്ലിക്കിന്റെ മുമ്പിൽ ഈ പാവം വിദ്യാമൃതപാലകർ.

നിരത്തിലെ ഷൂസ് കച്ചവടക്കാരനും, ബുക്ക് വ്യാപാരിക്കും, യൂണിഫോം വസ്ത്ര വ്യാപാരിക്കും, കുടവ്യാപാരിക്കും... ജൂണിലെ വിദ്യാഭ്യാസ മഹാമഹത്തിൽ മേശയ്ക്കു പിറകിൽ ഇരിക്കുന്ന മുതലാളിമാർക്കെല്ലാം ഒരേമുഖം.

*ഗുണിതം:* ഇന്ന് ഇവിടെ മുന്നൂറുപേരെയിരുത്തി ഒരാൾ ഒരറ്റത്തുനിന്ന് അട്ടഹസിക്കുകയാണ്. അട്ടഹാസം തലയ്ക്കു മേലേ പോകുന്നു. അപ്പോൾ തല കാലിയായി, കുട്ടി മയങ്ങുന്നു. നമ്മുടെ വിദ്യാഭ്യാസത്തെ അസംബന്ധമാക്കുന്നതും ഈ അന്യവൽക്കരണം (alienation) ആണ്. വളരെയുറക്കെ പാഠമെടുക്കുമ്പോൾ ഉറക്കം ഞെട്ടിയ വിദ്യാർത്ഥിയോട് 'സുഖമായുറങ്ങിയോ?' എന്ന് തെല്ല് പരിഹാസത്തോടെ ഗുരു ചോദിച്ച കഥയുണ്ട്. ശിഷ്യൻ സത്യം പറഞ്ഞു: വളരെ ഒച്ചയിൽ ഗുരു പ്രസംഗിച്ചതുകൊണ്ട് ഉറക്കം അത്ര സുഖമായില്ലെന്ന്! ഇന്ന് ഇന്ത്യൻവിദ്യാഭ്യാസത്തിന്റെ സ്ഥായിഭാവം ഉറക്കമാണ്.

(കടപ്പാട് : അഴീക്കോട് മാഷ്)

– ഫാ. മുകളിൽ



THE MALANKARA SABHA,
Catholicate Office, Kottayam-686 004

REG. NO. KL/KTM/236/2012-14
RNI LICENCE NO. NO. 475, 11TH APRIL 1946.



PRINTED AND PUBLISHED BY FR. THOMAS P. MUKALIL FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT CATHOLICATE PRESS KOTTAYAM-38; CHIEF EDITOR DR. ZACHARIAH MAR APREM RS. 15/-